

PATRON SAINT

# മലങ്കരസഭ

## മാസിക

1994 ജനുവരി

ലക്കം - 1 - പുസ്തകം 49



ഓർത്തഡോക്സ് വൈദികസെമിനാരി സുറിയാനി മല്പാൻ ഞാർത്താങ്കൽ കോരുത് അച്ചനെ പ. കാതോലിക്കാ ബാവാ മലങ്കര മല്പാനായി പ്രഖ്യാപിച്ചശേഷം സ്ഥാനചിഹ്നമായ സ്വർണ്ണമെഡൽ അണിയിക്കുന്നു.





ആദരാഞ്ജലികൾ

ഒന്നാം ചരമവാർഷികം

6-1-1994



**Rev. Fr. E.J. ABRAHAM**

Padanilathu Ennackattu House

Pakkil, Kottayam.

(Founder Vicar, St. Mary's Orthodox Church, Moolavattom).

"-ആചാര്യേശാ മിശിഹാകൂദാശകളർപ്പിച്ചോരീ

ആചാര്യന് ഏകുക പുണ്യം നാഥാ സ്തോത്രം."

Inserted by: Relatives & Friends

ലക്കം 1 പുസ്തകം 49
1994 ജനുവരി

MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India

# മലങ്കരസഭ

## മാസിക

എഡിറ്റോറിയൽ:

# സ്റ്റാറ്റസ് സിംബലുകൾ

### ഫാ. ഡോ. ജേക്കബ് കുര്യൻ

മുൻ ഐ. ജി. ചന്ദ്രശേഖരൻ നായർ ഐ. പി. എസ്. നിര്യാതനായി. അദ്ദേഹത്തിന്റെ കണ്ണുകൾ രണ്ടു പേർക്ക് വെളിച്ചമായി. അദ്ദേഹത്തെക്കുറിച്ചുള്ള അനുസ്മരണകൾ, അനേകരെ കോരിത്തരിപ്പിച്ചു. സ്വന്തം അന്ത്യകർമ്മങ്ങൾ എങ്ങനെയെല്ലാം ലളിതമായിരിക്കണം എന്നദ്ദേഹം നേരത്തേ നിർദ്ദേശിച്ചിരുന്നുവോ, അങ്ങനെതന്നെ അതു നിറവേറപ്പെട്ടു.

തോമാച്ചൻ കർത്താവിൽ (?) നിദ്ര പ്രാപിച്ചു. 'സംസ്കാരം പിന്നീട്" എന്ന് പണ്ടേ എല്ലാവർക്കും അറിയാമായിരുന്നു. അകലെയായിരുന്ന മക്കളെല്ലാം പറന്നുവന്നു. നാട്ടിലെ പ്രധാനികളുമായുള്ള അവരുടെ ചർച്ചയിൽ ഒരു കാര്യം വ്യക്തമായി. ശവസംസ്കാരം ഗംഭീരം ആയിരിക്കണം. ഒരു മെത്രാച്ചനെങ്കിലും വേണം. പത്തുപന്ത്രണ്ട് അച്ചന്മാരും ഉണ്ടായിരിക്കണം.

ബാൻഡുമേളത്തിന്റെയും, വീഡിയോ ഗ്രാഫർമാരുടെയും പ്രധാന കാർമ്മികത്വത്തിൽ നടന്ന ശവസംസ്കാരം ആദിയോടന്തം ഗംഭീരമായിരുന്നു. അവസാനം ഒരു 'കൃതജ്ഞത'യും പത്രത്തിൽ വന്നു. നാല്പതാം ദിവസംവരെ മക്കൾക്ക് നിൽക്കുവാൻ സാവകാശമില്ലാത്തതിനാൽ, മുമ്പേതന്നെ അടിയന്തിരവും ഗംഭീരമായി നടന്നു. 'അനുശോചന'ത്തിന്റെ മറവിൽ 'വിദേശി മക്കളോട്' പരിചയം പുതുക്കുവാൻ എത്തുന്നവർക്കുവേണ്ടിയുള്ള സിനിമാപ്രദർശനവും അവിഘ്നം തുടർന്നു. അപ്പച്ചന്റെ അന്ത്യയാത്രയുടെ മിനിസ്ക്രീൻ അവതരണം, പ്രത്യേകിച്ച് മക്കളുടെയും കൊച്ചുമക്കളുടെയും അന്ത്യചുംബനം ഒപ്പിയെടുക്കൽ

(കണ്ണീരാണ് ഒപ്പിയെടുത്തതെന്ന് ധരിക്കരുത്–അത് കിട്ടാനില്ല) കണ്ടു മടങ്ങിയ പലരും ഒരു തീരുമാനം എടുത്തു. ഞങ്ങളുടെ അപ്പച്ചൻ (അമ്മച്ചി) മരിക്കുമ്പോഴും ഇതിലും ഭേമമായി ഒപ്പി (യെ / ച്ചെ) ടുക്കണം!

കണ്ണു ദാനം ചെയ്യുമെന്നുള്ള സമ്മതപത്രസമർപ്പണവും, രക്തദാനത്തിന് തീരുമാനവും പത്രത്തിൽ പരസ്യപ്പെടുത്തിയാൽ മതി. വല്ലവരും കണ്ണുതേടി വന്നാൽ, വീട്ടുകാർ കണ്ണുരുട്ടി അയച്ചുകൊള്ളും. രക്തം ചോദിച്ചു വല്ലവരും വന്നാൽ മഹാമനസ്ക്കതയോടെ നിസഹായാവസ്ഥ വിവരിച്ചാൽ മതി, അവർ അധികനേരം നിൽക്കില്ല. നിൽക്കാൻ അവർക്കു സമയമില്ല.

കല്യാണം വന്നാൽ കാറെത്ര, വീഡിയോക്കൊച്ചെത്ര എന്നതും, ഒരു സീററിന് ശരാശരി ചെലവ് എത്രയായിരുന്നുവെന്നതും ആണല്ലോ, ആകവൃത്ത ചർച്ചാവിഷയം. ചെറുക്കനും പെണ്ണിനും പ്രത്യേകം, പ്രത്യേകം വിഡിയോ പാർട്ടിയും ബൊക്കെയും മാലയും.

ഷോകേസിനകത്ത്, ആകർഷകങ്ങളായ വൈൻ ഗ്ലാസുകളും, വിദേശകുപ്പികളും, സിഗരററ് കേസുകളും ഇരുന്നില്ലെങ്കിൽ എന്തു സ്ററാററസ്? കുടുംബത്തിലെ തിരുമേനിമാരുടെയും അച്ചന്മാരുടെയും സംഖ്യയും ഈ സ്ററാററസിന് 'ദിവ്യ'പരിവേഷം ചാർത്തുന്നു!

ഇതിനിടയിൽ മുൻ ഐ. ജിയെപ്പോലുള്ള ഏകാന്ത പഥികന്മാരെത്ര? അദ്ദേഹം സ്ററാററസിന്റെ ഒരു പുതിയ (അല്ല പഴയതുതന്നെ) അളവുകോൽ സമ്മാനിക്കുന്നില്ലേ?



## ഇതളുകളിൽ

# പ. ബാവാ തിരുമേനി എഴുതുന്നു.

പുതുവർഷപ്പുലരിയിൽ പുതിയ സമർപ്പണത്തോടും പുതുക്കിയ ആത്മവിശ്വാസത്തോടും കൂടി ദൈവസന്നിധിയിൽ സമ്മേളിക്കുവാൻ സഭാംഗങ്ങൾക്കു കഴിഞ്ഞുവെന്നു പ്രതീക്ഷിക്കുന്നു. സഭാപാരമ്പര്യത്തിൽ, പുതുവർഷദിനത്തിന് മററു രണ്ട് പ്രാധാന്യങ്ങൾ കൂടിയുണ്ട്: ഒന്ന്, കർത്താവിന്റെ ഛേലാകർമ്മപ്പെരുന്നാൾ; രണ്ട്, കപ്പദോക്യൻ പിതാക്കന്മാരായ വലിയ മാർ ബസേലിയോസ്, നാസിയാൻസിലെ ഗ്രീഗോറിയോസ്, നിസായിലെ ഗ്രീഗോറിയോസ് എന്നിവരുടെ ഓർമ്മ.

നമ്മുടെ കർത്താവിന്റെ ഛേലാകർമ്മ (പരിച്ഛേദന) പെരുന്നാൾ കൊണ്ടാടുവാനുണ്ടായ പ്രത്യേക സാഹചര്യം അറിയുന്നതു നല്ലതാണ്. ഡോസററിസം (Docetism) എന്ന തെററായ ജ്ഞാനവാദ പാഠിപ്പിക്കൽ യേശുതമ്പുരാന്റെ മനുഷ്യത്വത്തെയും മരണത്തെയും ഒക്കെ നിഷേധിച്ചു. വെറും മായാക്കാഴ്ചയായിട്ട് മനുഷ്യാവതാരസംഗതികളെ വ്യാഖ്യാനിക്കുവാൻ തുടങ്ങി. ഈ സാഹചര്യത്തിൽ, യേശുതമ്പുരാന്റെ ചരിത്രപരമായ കണ്ണികൾക്ക് കൂടുതൽ പ്രാധാന്യം കൊടുക്കേണ്ടതായി വന്നു. അങ്ങനെയാണ് യഹൂദവംശാവലിപ്രകാരം യേശുവിന്റെ വംശാവലിയും, യഹൂദപാരമ്പര്യം അനുസരിച്ച് എട്ടാംദിവസത്തെ പരിച്ഛേദന കാര്യവും ഒക്കെ പ്രത്യേകം അനുസ്മരിക്കപ്പെട്ടത്.

കപ്പദോക്യൻ പിതാക്കന്മാർ, നാലാം നൂററാണ്ടിലെ സഭയുടെ ചരിത്രത്തിൽ നിർണ്ണായകസാക്ഷ്യം വഹിച്ചിട്ടുള്ള മേല്പട്ടക്കാരാണ്. വലിയ മാർ ബസേലിയോസ് പരിശുദ്ധാത്മാവിനെ സംബന്ധിച്ചുള്ള വികലമായ ഉപദേശങ്ങളെ ഖണ്ഡിച്ചു. നിഖ്യാവിശ്വാസത്തെ ഉറപ്പിച്ചു. സന്യാസ പ്രസ്ഥാനത്തെ ശക്തിപ്പെടുത്തി. സാമൂഹ്യസേവനസംരംഭങ്ങൾക്ക് ഉണർവു നൽകി. ബസേലിയോസിന്റെ സഹോദരനായ നിസായിലെ ഗ്രിഗോറിയോസ് ആത്മീയാനുഭവങ്ങളെ കേന്ദ്രീകരിച്ചുള്ള പ്രബന്ധങ്ങളും സമ്മാനിച്ചു. ബസേലിയോസിന്റെ സുഹൃത്തായ നാസിയാൻസിലെ ഗ്രിഗോറിയോസ് ദേവശാസ്ത്ര സംബന്ധമായ ധാരാളം പ്രഭാഷണങ്ങളും പ്രബന്ധങ്ങളും സമ്മാനിച്ച്, ഔദ്യോഗികമായി ''ദൈവശാസ്ത്രജ്ഞൻ'' എന്ന അഭിധാനത്തിനർഹനായി. മൂന്നുപേരും ആത്മീയജീവിതത്തിന്റെയും, സത്യവിശ്വാസത്തിന്റെയും മാർഗ്ഗദീപങ്ങളായിരുന്നു.

കൂടാതെ, ജനുവരിമാസത്തിൽ, നമ്മുടെ കർത്താവിന്റെ ദനഹാ ('ഉദയ'ത്തിന്റെ) അഥവാ മാമോദീസായുടെ പെരുന്നാളും, യോഹന്നാൻ സ്നാപകന്റെയും സ്തേഫാനോസ് ശെമ്മാശന്റെയും രക്തസാക്ഷിത്വവും സഭ സ്മരിക്കുന്നു. ജനുവരി ആദ്യവാരത്തിൽ തന്നെയാണല്ലോ, ഭാഗ്യസ്മരണാർഹനായ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെയും ഓർമ്മ. അതോടൊപ്പം പ. ഔഗേൻ ബാവായുടെയും ഓർമ്മ നാം കൊണ്ടാടുന്നു. ഈ പെരുന്നാളുകളും അനുസ്മരണകളും നമ്മെ കൂടുതൽ വിശുദ്ധിയിലേക്ക് നയിക്കട്ടെ.

നമ്മുടെ സഭയുടെ മുൻഗണനകൾ എന്തൊക്കെയെന്ന് ചില അവസരങ്ങളിൽ പലരും നമ്മോടു ചോദിച്ചിട്ടുണ്ട്. മുൻഗണനകൾ നമ്മുടെ മനസിൽ വളരെ വ്യക്തമാണ്:

1. സഭ ദൈവത്തിന്റെ മന്ദിരവും, യേശുതമ്പുരാന്റെ ശരീരവും മണവാട്ടിയും ആയതിനാൽ, അതിൽ ആന്തരിക ജീവൻ തുടിക്കണം. അതുകൊണ്ട് ആത്മീയചൈതന്യം സഭയിൽ വർദ്ധിക്കുവാനുള്ള പ്രാർത്ഥനയും പരിശ്രമവുമാണ് ഏററവും പ്രധാനം. അതിനാവശ്യമായ നടപടികളും പ്രവർത്തനങ്ങളും നടത്തിവരുന്നു.

2. നമ്മുടെ അജപാലന ശുശ്രൂഷയും, ആത്മീയ പ്രസ്ഥാനങ്ങളുടെ പ്രവർത്തനവും കൂടുതൽ കാര്യക്ഷമമാകണം. ഇടവകതലത്തിലും ഭദ്രാസന തലത്തിലും ഇതിന് അടിയന്തിര ക്രമീകരണങ്ങൾ കൂടുതലായി ഉണ്ടാകണം. പുതുക്കിയ ശമ്പളപദ്ധതി, സാമ്പത്തിക പരാധീനതയുണ്ടെങ്കിലും നടപ്പിലാക്കിയത്, മുഴുവൻ സമയ ഇടവക ശുശ്രൂഷ ചെയ്യുവാൻ പ്രതീക്ഷിക്കപ്പെടുന്ന വൈദികർ, കൂടുതൽ സമയം ഇടവകയ്ക്കുവേണ്ടി കൊടുക്കുവാനാണ്.

3. ദൈവസ്നേഹത്തിന്റെ പരിവാഹനമായ മിഷൻ മേഖലയെ പരിപോഷിപ്പിക്കുവാനും, സഭയിൽ പ്രാർത്ഥനയുടെ ശക്തി വ്യാപരിപ്പിക്കുവാനും ഉതകുന്ന സന്യാസ, സുവിശേഷ പ്രവർത്തകരെ സജ്ജമാക്കണം.

4. മദ്യപാനം, മയക്കുമരുന്ന്, അസാന്മാർഗ്ഗികത, അഴിമതി മുതലായവയ്ക്കെതിരെ സമരം ശക്തമാകുന്ന പ്രസ്ഥാനമായി സഭ മാറണം. ഇതിനു വേണ്ടിയുള്ള സന്നദ്ധ പ്രവർത്തകരെ പരിശീലിപ്പിക്കുവാൻ നമുക്കു സാധിക്കണം. ഈ സംരംഭത്തിൽ മററു സഭകളും, മതങ്ങളും ഐക്യമായി സഹകരിക്കുവാൻ നമുക്കു കഴിയും.

5. സാധുക്കൾക്ക് ഭവനനിർമ്മാണത്തിനും, വിവാഹ സഹായത്തിനും നാം ആവിഷ്കരിച്ചിരിക്കുന്ന പരിപാടികൾ വിപുലമാക്കണം.

(ശേഷം 30–ാം പേജിൽ)




ഫാ. സോളമൻ ഒ. ഐ. സി., ബഥനി ആശ്രമം
(ബഥാന്യൻ)

ദനഹായ്ക്കുശേഷം 2–ാം ഞായറാഴ്ച–
ജനു: 16
(യോഹ: 1: 43–51)

നമ്മുടെ കർത്താവ് ശിഷ്യഗണത്തിൽ വിളിച്ചുചേർത്ത പീലിപ്പോസ് ആ ആദ്ധ്യാത്മിക വെളിച്ചം ഉൾക്കൊണ്ട് നഥാനിയേലിന് മാർഗ്ഗദർശിയായി പ്രവർത്തിക്കുന്നു. **A Christ centred man guides an other person to Christ.** യേശുക്രിസ്തുവിങ്കലേക്ക് നിർജ്ജീവങ്ങളായ ചൂണ്ടുപലകകളെയല്ല ആവശ്യം, പീലിപ്പോസിനേപ്പോലെയുള്ള സജീവ സാക്ഷികൾ എന്ന നിലയിൽ സഭയും, സമൂഹവും വ്യക്തജീവിതവും, സത്യപ്രകാശത്തിലേക്കും, സനാതന സത്യത്തിലേക്കും മാർഗ്ഗനിർദ്ദേശം നൽകുന്ന തണ്ടിന്മേൽ ഉയർത്തിയ വിളക്കുപോലെ പ്രശോഭിക്കണം. ആ ജീവിതമാകുന്ന വെളിച്ചത്തിൽ മററുള്ളവർ ക്രിസ്തുവിനെ ദർശിക്കണം.

യേശുക്രിസ്തുവിൻെറ സന്നിധിയിലേക്ക് സംശയബുദ്ധിയോടുകൂടിചെന്ന നഥനയേൽ—

1. വിശ്വാസത്തിൽ ബലപ്പെട്ടു

നസ്രേത്തിൽനിന്നും വല്ല നന്മയും വരുമോയെന്നു സംശയിച്ച നഥനയേൽ പൂർണ്ണനൻമയായ ദൈവപുത്രനെത്തന്നെ കണ്ടെത്തി. സ്വന്തം പട്ടണക്കാരുടെ സംശയബുദ്ധിയും, വിശ്വാസഹീനതയുംമൂലം മശിഹാ തമ്പുരാൻ വേദനിച്ചു. വിശ്വാസമുള്ളവൻെറ ഹൃദയത്തിൽ ക്രിസ്തു വസിക്കുന്നു (എഫേ: 3.17). വിശ്വാസമില്ലാത്തവരുടെ ഹൃദയവാതിൽ അടയ്ക്കപ്പെട്ടിരിക്കുന്നു. വിശ്വാസിയായ സ്നേഹിതാ നീ ദൈവത്തിൻെറ മുമ്പാകെ വില ഏറിയവനും, മാന്യനും സ്നേഹിതനും ആകുന്നു (യെശ: 43.4). വിശ്വാസത്തിൽ ബലപ്പെട്ട നഥനയേൽ ആയിരിക്കണം ബത്തുൽമായി എന്ന പേരിൽ ക്രിസ്തുവിൻെറ വൽസല ശിഷ്യനായത്.

2. യഥാർത്ഥ ചിത്രം വെളിപ്പെട്ടു

യേശു തമ്പുരാൻെറ തിരുസന്നിധിയിൽ നഥനയേലിൻെറ യഥാർത്ഥ ചിത്രവും വെളിപ്പെട്ടു. നമ്മുടെ കർത്താവിൻെറ ശബ്ദം ശ്രദ്ധിക്കുക: ''ഇതാ സാക്ഷാൽ ഇസ്രായേല്യൻ, ഇവനിൽ കപടം ഇല്ല.'' മനുഷ്യൻ മുഖം നോക്കുന്നു, ദൈവം ഹൃദയം പരിശോധിക്കുന്നു (1 ശമു: 16:7). ഇസ്രായേൽ എന്ന നാമം ലഭിച്ച യാക്കോബിൻെറ ജീവിതത്തിൽ ഉപായം, ചതി, വഞ്ചന മുതലായ കുറവുകൾ (ഉൽപ്പ: 27. 35–36) ദർശിക്കാം. ഇതാ കപടമില്ലാത്ത സാക്ഷാൽ ഇസ്രായേല്യൻ. ആദിമാതാ പിതാക്കൻമാർ പാപംചെയ്ത് ഒളിച്ചിരുന്ന സമയം ദൈവം ഓരോരുത്തരേയും പേർ ചൊല്ലി വിളിക്കുമ്പോൾ (i) കുറവുള്ളവരായി കാണപ്പെട്ടു. (ii) നല്ല നാമത്തിനുള്ള അർഹത നഷ്ടപ്പെടുത്തി. (iii) ദൈവഹൃദയത്തിന് ദുഖം അനുഭവപ്പെടുന്നു. (iv) സന്തോഷകരമല്ലാത്ത ശബ്ദം കേൾക്കുന്നു (ഉൽപ്പ 3:8–19). നഥാനിയേൽ– **The gift of God**–ദൈവത്തിൻെറ ദാനം– അതാണ് ആ പേരിൻെറ അർത്ഥം, ദൈവസന്നിധിയിൽ കുറവില്ലാത്തവനായും, നല്ല നാമത്തിന് അർഹത നേടിയും സന്തോഷകരമായ ശബ്ദം കേട്ടും നമുക്ക് നല്ല മാതൃക കാണിച്ചിരിക്കുന്നു.

3. ഹൃദയശുദ്ധിയുള്ളവർക്ക്
ദൈവദർശനം

കപടമില്ലാത്ത നഥനയേൽ ദൈവത്തെ ദർശിച്ചു. ദൈവം അവനേയും ദർശിച്ചു. യഹോവാ അകൃത്യം കണക്കിടാതെയും ആത്മാവിൽ കപടം ഇല്ലാതെയും ഇരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ (സങ്കീ. 32.2). കപടമില്ലാത്ത നഥനയേൽ ഭാഗ്യവാൻ. ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാൻമാർ, അവർ ദൈവത്തെ കാണും. (മത്താ. 5:8). യഹോവേ നിൻെറ കൂടാരത്തിൽ ആർ പാർക്കും. നിൻെറ വിശുദ്ധ പർവ്വതത്തിൽ ആർ വസിക്കും. നിഷ്ക്കളങ്കനായി നടന്ന് നീതി പ്രവർത്തിക്കയും, ഹൃദയപൂർവം സത്യം സംസാരിക്കുകയും ചെയ്യുന്നവൻ (സങ്കീ: 15: 1–2). ഭക്തനായ യാക്കോബിന് ദൈവദൂതൻമാരുടെ സ്വർഗ്ഗീയ ദർശനം ലഭിക്കുന്നു (ഉൽപ്പ: 28;12). സാക്ഷാൽ ഇസ്രായേല്യനോട് ദൈവപുത്രൻ വാഗ്ദാനം ചെയ്യുന്നു. 'സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രൻെറ അടുക്കൽ ദൈവദൂതൻമാർ കയറുന്നതും ഇറങ്ങുന്നതും നിങ്ങൾ കാണും.' ദുഷ്ടതയുടെ മുഖംമൂടി മാററുക. ദൈവീകരൂപം ധരിക്കുക. ജീവിതശുദ്ധി മുഖേന ദൈവസാദൃശ്യം നമ്മിൽ ഉണ്ടാകുമ്പോൾ നാം സൗഭാഗ്യമുള്ളവരാകും. ഞാൻ എൻെറ ഹൃദയത്തെ ശുദ്ധീകരിച്ചു പാപം ഒഴിഞ്ഞ് നിർമ്മലനായിരിക്കുന്നു എന്ന് ആർക്കു പറയാം?

(ശേഷം 24–ാം പേജിൽ)

## പരിശുദ്ധ കാതോലിക്കാബാവായ്ക്ക് 'മലങ്കരസഭ മാസിക'യുടെ ജന്മദിനാശംസകൾ!



# പ്രാർത്ഥനാ മനുഷ്യനായ മഹാചാര്യൻ

1994 ജനുവരി 30–ന് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ എൺപതാം വയസ്സിലേക്ക് പ്രവേശിക്കുന്നു. പ. ബാവാ തിരുമേനിയുമായി ഒരു അഭിമുഖം.

തയ്യാറാക്കിയത്:

**പേരൂർക്കട ഐസക്ക്**

ചോദ്യം: പരിശുദ്ധ ബാവാ തിരുമേനിയുടെ 80–ാം ജന്മദിനം ആഘോഷിക്കുന്ന ഈ അവസരത്തിൽ 'മലങ്കരസഭ' മാസികയുടെ വായനക്കാർക്കായി തിരുമേനിയുടെ ജീവിതത്തിലെ മറക്കാനാവാത്ത ഏതെങ്കിലുമൊരു സംഭവം പങ്കുവയ്ക്കാമോ?

ഉത്തരം: ദൈവത്തിൻെറ തോട്ടത്തിൽ വേല ചെയ്യുവാൻ വൈദികവൃത്തിയുടെ പ്രാരംഭഘട്ടമായ 'കോറൂയോ' പട്ടവിയിലേയ്ക്ക് കാൽകുത്തിയ സന്ദർഭം ബലഹീനനായ എൻെറ ജീവിതത്തിലെ മറക്കാനാവാത്ത സംഭവമാണ്.

ചോ: ദൈവവിളിയിലേയ്ക്ക് ആകൃഷ്ടനാകാനുള്ള ഉൾവിളിയുടെ പൊരുൾ എന്തായിരുന്നു.

ഉ: ദൈവികമായി ജീവിക്കാനുള്ള ഒരു ആഗ്രഹവും ആവേശവും എൻെറ ജീവിതത്തിൽ ചെറുപ്പംമുതൽതന്നെ ദൈവം നൽകിയിരുന്നു. ചെറുപ്പത്തിൽ വ്യക്തിപരമായി നടത്തിയ രഹസ്യപ്രാർത്ഥനയിൽ ആ സന്തോഷവും സന്തുഷ്ടിയും എനിക്ക് അനുഭവപ്പെട്ടിരുന്നു.

ചോ: ജനനം, മാതാപിതാക്കൾ, കുടുംബപശ്ചാത്തലം?

ഉ: ഞാൻ ജനിച്ചത് 1915 ജനുവരി മാസം 30–ാം തീയതി കൊല്ലത്തിനടുത്തുള്ള പെരിനാട് ഗ്രാമത്തിൽ. പിതാവിൻെറ പേര് തര്യൻ ഇടിക്കുള. മാതാവ് അന്നമ്മ. മൂന്നു സഹോദരിമാർ. നാലു സഹോദരന്മാർ. ഭവനാന്തരീക്ഷം ഒരു സാധാരണ വീട്. സാമ്പത്തികമായി വലിയ കഴിവില്ലായെന്നു മാത്രമല്ല തീരെ മോശവുമായിരുന്നു. പിതാവിന് കൃഷി, വ്യവസായം, കയർപിരിവ്, കൊപ്രാവെട്ട് ഇവയൊക്കെയായിരുന്നു ജോലി.

ചോ: തിരുമേനിക്ക് പള്ളിയിൽ ഇട്ട പേരെന്താണ്?

ഉ: മാത്യൂസ്.

ചോ: ബാല്യത്തിലെ പേരെന്താണ്. അതായത് ഓമനപ്പേര്

ഉ: കൊച്ചുണ്ണുണ്ണി.

ചോ: വിദ്യാരംഭം എപ്രകാരമായിരുന്നു?

ഉ: ആദ്യം നിലത്തെഴുത്താണ് അഭ്യസിച്ചത്. ഓലയിൽ ആശാൻ എഴുതിത്തന്നു. തുടർന്നുള്ള വിദ്യാഭ്യാസം ഇഞ്ചവിള പ്രൈമറി സ്ക്കൂൾ, പ്രാക്കുളം എൻ. എസ്. എസ്. ഹൈസ്ക്കൂൾ എന്നിവിടങ്ങളിലായിരുന്നു.

ചോ: അന്നത്തേയും ഇന്നത്തേയും അദ്ധ്യാപക–വിദ്യാർത്ഥി ബന്ധം തിരുമേനിയുടെ കാഴ്ചപ്പാടിൽ എങ്ങനെ?

ഉ: ഇന്നത്തെ ജീവിതരീതിയല്ലായിരുന്നു അന്നുണ്ടായിരുന്നത്. അദ്ധ്യാപകർ കുട്ടികളെ നല്ല

തുപോലെ ശിക്ഷിച്ചിരുന്നു. അതുകൊണ്ട് അദ്ധ്യാപകരോട് ഭക്തിബഹുമാനാദികൾക്ക് ഒരു കുറവും ഇല്ലായിരുന്നു. ഗുരുഭക്തി എല്ലാവരുടേയും ഹൃദയത്തിൽ സുശക്തമായിരുന്നു.

ചോ: അന്ന് അദ്ധ്യാപകരോ മററാരെങ്കിലുമോ ബാവാ തിരുമേനി, അച്ചനോ മെത്രാനോ ആകും എന്നു പറഞ്ഞിരുന്നുവോ?

ഉ: എൻെറ സ്കൂൾ വിദ്യാഭ്യാസത്തിൽ എൻെറ ഹൈന്ദവ അദ്ധ്യാപകരായ രങ്കാചാര്യസ്വാമി, ഹെഡ്മാസ്ററർ കട്ടിയാട് ശിവരാമപ്പണിക്കർ എന്നിവർ എന്നോട് കൂടെക്കൂടെ പറയുമായിരുന്നു 'മാത്യു നീ ഒരു വൈദികനാകണം' എന്ന്. കൂടാതെ എൻെറ ഇടവകയിൽപ്പെട്ട എല്ലാവരും ഞാൻ വൈദികനാകണമെന്ന് ആഗ്രഹിക്കുകയും അതിനായി എൻെറ പിതാവിനെ വളരെ നിർബന്ധിക്കുകയും ചെയ്തിരുന്നു.

ചോ: സ്കൂൾ ജീവിതകാലത്തെ കൂട്ടുകാർ ആരൊക്കൊ?

ഉ: ഉണ്ണിപ്പിള്ള, കുഞ്ഞിരാമൻപിള്ള, രാമകൃഷ്ണപിള്ള, കുമാരൻ, മൈതീൻകുഞ്ഞ്, ഇബ്രാഹിംകുട്ടി, ജേക്കബ്, ഫിലിപ്പോസ്, യോഹന്നാൻ തുടങ്ങി പലരും.

ചോ: സ്കൂൾ ജീവിതകാലത്തെ ഏതെങ്കിലും രസകരമായ കാര്യം?

ഉ: പ്രൈമറി ക്ളാസിൽ എൻെറ പിതാവിനെ പഠിപ്പിച്ച ഒരു അയ്യപ്പൻപിള്ള സാർ എന്നേയും പഠിപ്പിച്ചിരുന്നു. എന്നോട് അദ്ദേഹം പറയുമായിരുന്നു. 'എടാ മാത്യൂ, നിൻെറ അപ്പനേയും ഞാൻ പഠിപ്പിച്ചതാ'.

ചോ: ഹൈസ്കൂൾ വിദ്യാഭ്യാസത്തിനു ശേഷമുള്ള പഠനത്തെക്കുറിച്ചറിയാൻ ആഗ്രഹിക്കുന്നു. തിരുമേനി ഒന്നു വിശദീകരിക്കുമോ?

ഉ: ഹൈസ്കൂൾ വിദ്യാഭ്യാസത്തിനുശേഷം പഠനം മുമ്പോട്ടു കൊണ്ടുപോകാൻ കഴിയാഞ്ഞതിൽ ഇന്നും ദുഃഖമുണ്ട്. എന്നാൽ **Post Graduation degree** യുള്ള ആളുകൾ പഠിക്കുന്ന കോളേജുകളിൽ അവരോടൊപ്പം ഇരുന്നു പഠിക്കാനും അവരിൽ ഒട്ടും പിന്നോക്കമല്ലാത്ത വിദ്യാഭ്യാസനിലവാരം പുലർത്താനും ദൈവം കൃപചെയ്തു.

ചോ: പാട്ടു പാടുമായിരുന്നോ? പ്രസംഗിക്കുമായിരുന്നോ?

ഉ: പാട്ട് നന്നായി പാടുമായിരുന്നു. പ്രസംഗിക്കുകയും ചെയ്യുമായിരുന്നു. അന്നത്തെ യുവവജനസമാജങ്ങളായിരുന്നു എൻെറ പ്രസംഗപരിശീലനക്കളരികൾ.

ചോ: പുസ്തകവായനയ്ക്ക് ആരുടെയെങ്കിലും നിർദ്ദേശങ്ങൾ ലഭിച്ചിരുന്നുവോ?

ഉ: അദ്ധ്യാപകർ പലപ്പോഴും വായനയ്ക്ക് പ്രേരിപ്പിച്ചിരുന്നു, ആ സമയത്ത് ഹിന്ദുമതസിദ്ധാന്തങ്ങളുള്ള പുസ്തകങ്ങൾ വായിക്കാൻ താല്പര്യമായിരുന്നു.

ചോ: പഠിക്കുന്ന കാലത്ത് ആകർഷിച്ച പുസ്തകം ഏത്?

ഉ: വേദപുസ്തകമാണ് എന്നെ ഏററവുമധികം ആകർഷിച്ച പുസ്തകം. മററു മതങ്ങളുടെ പുസ്തകങ്ങളും താല്പര്യപൂർവ്വം വായിക്കുമായിരുന്നു.

ചോ: ബൈബിളിലെ ഏതു ഭാഗമാണ് തിരുമേനിയെ ഏറെ ആകർഷിച്ചത്?

ഉ: പഴയ നിയമത്തിലുള്ള ഉല്പത്തിപുസ്തകത്തിലെ ഗോത്രപിതാക്കന്മാരെപ്പററി വായിക്കുമ്പോൾ ഒരു ദൈവിക അനുഭവം തോന്നി. ഹൃദയത്തിൽ വളരെ സന്തോഷവും പ്രചോദനവും ഉണ്ടായി.

ചോ; ബൈബിളിൽ ഏററവും കൂടുതൽ ചിന്തിപ്പിച്ച ഒരു ഭാഗം പറയാമോ?

ഉ: നമ്മുടെ കർത്താവിൻെറ കഷ്ടാനുഭവം എൻെറ ഹൃദയത്തെ വളരെയധികം സ്പർശിച്ചു. വളരെയേറെ ചിന്തിപ്പിച്ചു.

ചോ: പള്ളിയിലെ സൺഡേസ്കൂൾ പഠനം എങ്ങനെ? അദ്ധ്യാപകർ ആരൊക്കെ? മാതൃകാവൈദികൻ ആരായിരുന്നു?

ഉ: സൺഡേസ്കൂൾ ഞങ്ങളുടെ പള്ളിയിൽ ഉണ്ടായിരുന്നു. പഠിപ്പിച്ചിരുന്ന സാറുമ്മാരെ ഇപ്പോഴും ഓർക്കാൻ കഴിയുന്നുണ്ട്. തുമ്പമൺ ചാണ്ടിസാർ, പാവൂർ ഉണ്ണൂണ്ണിച്ചായൻ, കിഴക്കേക്കര കൊച്ചിച്ചായൻ, പുക്കടയിൽ യോഹന്നാച്ചായൻ തുടങ്ങിയവരായിരുന്നു ഞങ്ങളുടെ അദ്ധ്യാപകർ. ഞാൻ മാതൃകാ വൈദികനായി കാണുന്നത് കുണ്ടറ സെമിനാരിയിലെ മാനേജരായിരുന്ന നിരണത്തു അന്തരിച്ച മോടിശ്ശേരിൽ മാത്യൂസ് അച്ചനെയായിരുന്നു. വൈദികവൃത്തി രൂപപ്പെടുത്താൻ അദ്ദേഹം ആവതെല്ലാം ചെയ്തിട്ടുണ്ട്.

ചോ: വൈദികപട്ടം സ്വീകരിച്ചത് ആരിൽ നിന്ന്?

ഉ: എനിക്ക് 'കോറൂയോ', പൂർണ്ണ ശെമ്മാശൻ, കശീശ, റമ്പാൻ, മെത്രാപ്പോലീത്താ എന്നീ പദവികൾ നല്കിയത് ഞാൻ വളരെയധികം പൂജിക്കുന്ന, ബഹുമാനിക്കുന്ന പരിശുദ്ധ മോറാൻ മോർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമനസാകുന്നു.

ചോ: ഏററവും കൂടുതൽ സ്വാധീനിച്ച വ്യക്തികൾ?

ഉ: മേൽപ്പറഞ്ഞ ബാവാ തിരുമേനിയും അന്നത്തെ കൊല്ലം ഇടവകയുടെ മാർ തേവോദോസ്യോസ്, തുമ്പമൺ ഭദ്രാസനത്തിൻെറ മാർ പീലക്സീനോസ് എന്നീ തിരുമേനിമാരുമാണ്.

ചോ: ഏററവും കൂടുതൽ സന്തോഷിപ്പിച്ച സംഭവം?

ഉ: ഇപ്പോൾ ഞാൻ ചിന്തിക്കുമ്പോൾ ഓതറ ദയറായിൽ ഞാൻ കഴിച്ചുകൂട്ടിയ പത്തു വർഷം

നീണ്ടുനിന്ന എന്റെ ദയറാ ജീവിതമാണ്. അവിടെനിന്ന് വളരെ കൃപകൾ നേടിയെടുക്കാൻ കഴിഞ്ഞിട്ടുണ്ട്.

ചോ: ഏററവും കൂടുതൽ ചിരിപ്പിച്ച സംഭവം?

ഉ: (ചിരിച്ചുകൊണ്ട്) ഞാൻ ഒരു പുഞ്ചിരിക്കാരനാണ്.

ചോ: ഏററവും കൂടുതൽ ദുഃഖിപ്പിച്ച സംഭവം?

ഉ: സഭയിൽ നടക്കുന്ന ആശയസംഘട്ടനങ്ങളും ജീവിതവൈപരീത്യങ്ങളും എന്നെ ഏററവും കൂടുതൽ വേദനിപ്പിക്കുന്നു.

ചോ: ജീവിതത്തിൽ പ്രതിസന്ധികൾ വരുമ്പോൾ തരണം ചെയ്യുന്നത് എപ്രകാരം?

ഉ: പ്രതിസന്ധികൾ വരുമ്പോൾ ദൈവം തന്റെ കരുണയാൽ നല്കുന്ന ആശ്വാസമാണ് എനിക്കുള്ള സമാധാനം. ആശ്വാസം.

ചോ: ചെറുപ്പത്തിൽ പ്രാർത്ഥന എപ്രകാരം?

ഉ: വീട്ടിൽ താമസിക്കുമ്പോൾ രാവിലെയും വൈകിട്ടും പ്രാർത്ഥിക്കുമായിരുന്നു. ഞങ്ങളുടെ വീട് പഴയ രീതിയിലുള്ള ഒരു നാലുകെട്ടായിരുന്നു. തെക്കുവശത്തേതാണ് ഏററവും നല്ല കെട്ടിടം. ആ കെട്ടിടത്തിന് ഒരു രഹസ്യ വരാന്ത മുറി ഉണ്ടായിരുന്നു. ആ മുറിയിൽ പോയി ആരുംകാണാതെ ഹൃദയവും കണ്ണുകളും കരങ്ങളും ഉയർത്തി ദൈവത്തോടു അവസരം കിട്ടുമ്പോഴൊക്കെ രഹസ്യമായി പ്രാർത്ഥിക്കും.

ചോ: സഭയിൽ യുവജനപങ്കാളിത്തം കുറഞ്ഞിട്ടുണ്ടോ? കൂടിയിട്ടുണ്ടോ?

ഉ: എന്റെ കുട്ടിക്കാലത്ത് ഉള്ളതിലും കൂടുതൽ യുവജനപങ്കാളിത്തം ഇന്ന് ഉണ്ട്. ഇന്നു സഭയിൽ ഉള്ളതുപോലെ ആദ്ധ്യാത്മിക സംഘടനകൾ അന്നുണ്ടായിരുന്നില്ല. ഓരോ ഇടവകയിലും അതാത് ഇടവകയിലെ ചെറുപ്പക്കാരുടെ ചുമതലയിൽ നടക്കുന്ന യുവജനസമാജങ്ങളുണ്ടായിരുന്നു. അതാത് ഇടവകയിലെ ചെറുപ്പക്കാരുടെ സന്മനോഭാവത്തേയും ഉൽസാഹത്തേയും മാത്രം ആശ്രയിച്ച് ഉള്ളവ. സഭാനേതൃത്വമോ പ്രേരണയോ ഇന്നത്തെപ്പോലെ അന്ന് ഉണ്ടായിരുന്നില്ല.

ചോ: 21-ാം നൂററാണ്ടിലെ സഭയെക്കുറിച്ചുള്ള സങ്കല്പം?

ഉ: ദൈവം സ്നേഹം ആകുന്നുവെന്ന് യോഹന്നാ ശ്ളീഹാ പഠിപ്പിക്കുന്നു. ഈ ദൈവിക അടിസ്ഥാനത്തിന്മേൽ അഥവാ ക്രിസ്തുവാകുന്ന അടിസ്ഥാനത്തിന്മേൽ, ആ സ്നേഹം ആകുന്ന അടിസ്ഥാനത്തിന്മേൽ ആണ് സഭ പണിയപ്പെട്ടിരിക്കുന്നത്. ഇന്ന് ഈ സ്നേഹം പ്രത്യക്ഷത്തിൽ കാണുന്നുണ്ടോയെന്ന് വളരെ സംശയത്തോടും സങ്കോചത്തോടുംകൂടി പറയേണ്ടിയിരിക്കുന്നു. 21-ാം നൂററാണ്ടിലെ സഭ ഈ സ്നേഹം ആകുന്ന അടിസ്ഥാനത്തിന്മേൽ നിലനിൽക്കണം എന്നാണ് ഞാൻ വിഭാവനം ചെയ്യുന്നത്. എല്ലാ ഭിന്നതകളും മാറണം. എല്ലാവരും യോജിക്കണം. സഭയിലെ എല്ലാ ചുമതലക്കാരും ഭരണകർത്താക്കളും, ഭരണീയരും ക്രിസ്തുവായി രൂപാന്തരപ്പെടണം. പൗലൂസ് ശ്ലീഹാ കാട്ടിത്തരുന്ന യേശുക്രിസ്തുവിന്റെ ഭാവം എല്ലാവരിലും വെളിപ്പെടണം. നമ്മെ കാണുന്നവർ യേശുക്രിസ്തുവിനെ കാണുന്നുവെന്ന് ഏററുപറയണം. ആരും അവരവർക്കുവേണ്ടി ജീവിക്കാതെ മററുള്ളവർക്കുംവേണ്ടി ജീവിക്കണം. നമ്മുടെ കർത്താവായ ക്രിസ്തുവിന്റെ മനുഷ്യാവതാരം വാട്ടവും കോട്ടവും തട്ടാതെ തുടർന്നുകൊണ്ടിരിക്കുന്നുവെന്ന് മററുള്ളവർ സാക്ഷിക്കണം. അതിനുവേണ്ടിയുള്ള ഒരുക്കങ്ങളും പ്രവർത്തനങ്ങളും അങ്ങേയററം ഉണ്ടാകണം.

ചോ: 21-ാം നൂററാണ്ടിലെ ഭാരതം എപ്രകാരമായിരിക്കണം?

ഉ: ഭാരതത്തെ സംബന്ധിച്ച് രാഷ്ട്രപിതാവായ മഹാത്മാഗാന്ധിയുടെ ഉപദേശങ്ങൾ അനുസരിച്ച് പുരോഗമിക്കണം. ഭാരതം ആദർശധീരരും ദൈവികരും ആയ ആളുകളുടെ അധിവാസകേന്ദ്രമായിരുന്നു. ഇന്നാകട്ടെ കക്ഷിവ്യത്യാസം, ജാതിവ്യത്യാസം, കൊള്ള, കൊള്ളിവെയ്പ്, ശത്രുത തുടങ്ങിയ ആശാസ്യമല്ലാത്ത നടപടികളുടെ കേദാരമായി തീർന്നു ഭാരതം.

കക്ഷിവ്യത്യാസം മറന്ന് സ്വാർത്ഥ താല്പര്യങ്ങൾ പരിത്യജിച്ച് പരസ്പരം വിശ്വസിച്ചും സ്നേഹിച്ചും സർവോപരി ദൈവത്തെ സ്നേഹിച്ചും നമുക്കു മുന്നേറുവാൻ കഴിയണം.

ചോ: എൺപതിൽ എത്തിയ ബാവാ തിരുമേനിക്ക് വരും തലമുറയുടെ വക്താക്കളായ കുട്ടികളോട് എന്താണ് പറയാനുള്ളതെന്ന് അറിയാൻ താല്പര്യമുണ്ട്?

ഉ: 1. കുട്ടികൾ നന്നായി പ്രാർത്ഥിക്കണം. നന്നായി പ്രാർത്ഥിക്കുന്നവൻ നന്നായി ജീവിക്കുന്നു. നന്നായിജീവിക്കുന്നവനു മാത്രമേ നന്നായി പ്രാർത്ഥിക്കാൻ കഴിയൂ.

2. അവർ പഠിക്കണം. ഉൽസാഹപൂർവ്വം പഠിച്ചാൽ അതവരെ പിടിച്ചുയർത്തും. അവർ ഉന്നത വ്യക്തികളായിത്തീരും.

3. കുട്ടികൾ ഇന്ന് കലാലയങ്ങൾപോലും കലാപാലയങ്ങളാക്കി മാററുന്നു. അതിൽനിന്നും കരകയറണം.

4. മഹാന്മാരുടെ ജീവചരിത്ര ഗ്രന്ഥങ്ങളും മററ് ആത്മീയ ഗ്രന്ഥങ്ങളും വായിച്ച് അവരെപ്പോലെ ശ്രേഷ്ഠമായ ജീവിതത്തിന്റെ ഉടമകളായിത്തീരണം.

5. 'ദൈവകൃപ ഇല്ലെങ്കിൽ ഒന്നും ഇല്ല. ദൈവകൃപ ഉണ്ടെങ്കിൽ എല്ലാം ഉണ്ട്'. ഇതൊരു ആപ്തവാക്യംപോലെ സ്വീകരിച്ച് ദൈവകൃപയിൽ ശരണപ്പെട്ട് മുന്നോട്ടു പോകണം.

കുഞ്ഞുങ്ങൾക്ക് എന്റെ സ്നേഹാശംസകൾ!



## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Johnykutty Munjanattu. Rosamma. Lali.







ഒരു വിശ്വാസി. താമസിച്ചതിനു ക്ഷമാപണം റ്റി. റ്റി. വർഗീസ്. Bijilmon.

രോഗശാന്തിക്ക്







കെ. കുട്ടിയമ്മ, കിഴക്കേ കല്ലട. Jaya Varghese. മറിയാമ്മ, തേവലക്കര.







Aleyamma George, Kaippattoor. K. M. Philipose. P. M Mathai, Andaman.

# പുതുവർഷം സന്തോഷത്തോടെ

ഇരുപതാം നൂററാണ്ടിലെ സംഭവബഹുലമായ ഒരുവർഷംകൂടെ നമ്മെ വിട്ടുപോകുന്നു. പുതിയ വർഷത്തിലേക്ക് കാലുകുത്തുന്നതിനു മുമ്പ് കഴിഞ്ഞ വർഷം മുഴുവൻ നമ്മുടെ കണ്ണിനെ കരച്ചിലിൽനിന്നും കാലിനെ വീഴ്ചയിൽനിന്നും പ്രാണനെ മരണത്തിൽനിന്നും കാത്തു പരിപാലിച്ച ദൈവത്തെ ഒരിക്കൽക്കൂടെ സ്തുതിക്കാം.

''ഒന്നു ഞാൻ ചെയ്യുന്നു; പിമ്പിലുള്ളത് മറന്ന് മുമ്പിലുളളതിന് ആഞ്ഞുകൊണ്ട് ക്രിസ്തു യേശുവിൽ ദൈവത്തിന്റെ പരമവിളിയുടെ വിരുതിനായി ലാക്കിലേക്ക് ഓടുന്നു''.

(ഫിലി. 3:14)

ഒരു വാടിയ പുഷ്പംകൂടി കൊഴിഞ്ഞുവീണിരിക്കുന്നു; അതിന്റെ കാല്പാടു മാത്രമേ അവശേഷിച്ചിട്ടുള്ളു. മററൊരു പുതിയ പുഷ്പം വിടരുവാൻ വെമ്പൽകൊള്ളുകയാണ്, കൊഴിഞ്ഞു വീണ പുഷ്പത്തെ വിടരുന്ന പുഷ്പം താഴോട്ടു നോക്കുന്നില്ല. എന്നാൽ മനുഷ്യനാകട്ടെ കഴിഞ്ഞു പോയ പഴയ വർഷത്തെക്കുറിച്ച് ചിന്തിച്ചുകൊണ്ടിരിക്കുന്നു.

പുലർകാല നക്ഷത്രംപോലെ തിളങ്ങുന്ന പ്രഭാതം പൊട്ടിവിടർന്ന് ഉദയസൂര്യന്റെ സ്വർണ്ണകിരണങ്ങളോടുകൂടി ഇതാ ഒരു പുതുവർഷം പുലരുന്നു. ഭൂതകാലത്തെക്കുറിച്ച് വിചാരപ്പെടരുത്. തൂകിപ്പോയ പാലിനെയോർത്ത് കരയരുത്. നമ്മുടെ മുമ്പിലുള്ള ഭാവി എങ്ങനെയുള്ളതായിരിക്കുമെന്ന് ആർക്കും അറിഞ്ഞുകൂടാ. ഏതെല്ലാം പ്രശ്നങ്ങളെയും പ്രതികൂലങ്ങളെയും പ്രതിബന്ധങ്ങളെയും ഏററുമുട്ടേണ്ടതായി വരുമെന്ന് നമുക്കറിഞ്ഞുകൂടാ. ഒരുവേള കണ്ണുനീർ താഴ്വരയിൽക്കൂടി ബാഖായുടെ താഴ്വരയും താണ്ടി ജീവന്റെ പടിവാതിൽ കടക്കേണ്ടിവന്നേക്കാം, പർവതനിരകളോ ചുട്ടുപൊള്ളുന്ന മണലാരണ്യങ്ങളോ, മലരികളും ചുഴലികളുമുളള നദികളോ കടന്നുപോകേണ്ടിവരുമെന്നുളളതോർത്ത് ചഞ്ചലപ്പെടരുത്. ജീവിതത്തിലെ ഓളങ്ങൾ കണ്ടു നാം ഭയപ്പെടരുത്; കാററിനെയും കടലിനെയും നിയന്ത്രിപ്പാൻ കഴിവുള്ള കപ്പിത്താൻ ജീവിതമാകുന്ന പടകിൽ നമ്മോടുകൂടിയുണ്ട്, പടകിനെ മുങ്ങിപ്പോകാതെ അക്കര എത്തിക്കും എന്ന വിശ്വാസം നമുക്ക് വേണം.

പഴമയുടെ വാതിൽ അടയുന്നതോടുകൂടി പുതുമയുടെ വാതിൽ ഇതാ തുറക്കുന്നു. ദൈവമാണ് ആദിയും അന്തവും. പഴയ വർഷത്തിന്റെ പടിവാതില്ക്കൽ നിന്നുകൊണ്ട് അജ്ഞാതമായ വഴിയിൽക്കൂടെ സുരക്ഷിതമായി മുമ്പോട്ടു പോകുവാൻ ഒരു വിളക്ക് വേണം. ആ വെളിച്ചം യേശുക്രിസ്തുവാകുന്നു. ''ഞാൻ ലോകത്തിന്റെ വെളിച്ചം ആകുന്നു'' എന്ന് യേശുക്രിസ്തു പറഞ്ഞു.

നമുക്ക് ഒരു പുതിയ തുടക്കം കുറിക്കാം; കഴിഞ്ഞവർഷത്തെ തെററുകളും കുററങ്ങളും പാപത്തിൽനിന്നും പലതും നാം പഠിച്ചു; ആ പാഠങ്ങളുടെ ചവിട്ടുപടിയിൽ കയറിനിന്നുകൊണ്ട് ശുഭപ്രതീക്ഷയോടുകൂടി പുതുവർഷമാകുന്ന അക്ഷയപാത്രത്തിന്റെ മൂടി നമുക്ക് തുറക്കാം:

വിശ്വാസമാകുന്ന അടിസ്ഥാനത്തിന്മേൽ പ്രത്യാശയും സ്നേഹവും താഴ്മ ആകുന്ന കല്ലും മണലും സിമിൻറും ഉപയോഗിച്ച് നമുക്ക് ഒരു പുതുവത്സര മന്ദിരം കെട്ടിപ്പടുക്കാം.

## കെ. എം. ചെറിയാൻ, സാഗർ

ജീവിതം ദൈവത്തെ ഏല്പിക്കുക, ദൈവം ജീവിതത്തെ ഒരു പുതുശില്പമാക്കി തീർക്കുകയും അവിടുന്ന് നമ്മോടു ചേർന്ന് പ്രവർത്തിക്കുകയും ചെയ്യും. ക്രിസ്തുവിന്റെ വിശ്വസ്ഥദാസനായ വിശുദ്ധപൗലോസ് പറയുന്നത് ശ്രദ്ധിക്കുക! ''ഒരുവൻ ക്രിസ്തുവിൽ ആയാൽ ക്രിസ്തുവിനോടേകീഭവിച്ചാൽ അവൻ പുതിയ സൃഷ്ടിയായിത്തീരുന്നു; പഴയത് പോകയും പുതിയത് വരികയും ചെയ്യുന്നു''.

ഈ വർഷത്തിന്റെ അവസാനം വരുമ്പോൾ സന്തോഷിക്കുവാൻ, ചിരിക്കുവാൻ, ആനന്ദിക്കുവാൻ ദൈവത്തെ മഹത്വപ്പെടുത്തുവാൻ വർഷത്തിന്റെ ആരംഭം നല്ല തീരുമാനത്തോടെ ആയിരിക്കട്ടെ!

ഒരു വർഷംകൂടെ ദൈവം നമ്മെ ജീവിക്കുവാൻ അനുവദിച്ചു, എത്രയോ ആളുകൾ ഉന്നതന്മാർ ലോകത്തിൽനിന്നും മാററപ്പെട്ടു. എന്നാൽ നാം ഇന്നും ജീവിക്കുന്നു. അതിനാൽ ഈ പുതുവർഷത്തിൽ ദൈവത്തെ സ്നേഹിക്കുവാൻ നാം തയ്യാറെടുക്കണം.''ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കേണം എന്നുതന്നെ. നിങ്ങൾക്ക് തമ്മിൽ തമ്മിൽ സ്നേഹം ഉണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാർ എന്ന് എല്ലാവരും അറിയും'' (യോഹന്നാൻ 13:34–35) എന്ന് യേശു പറഞ്ഞു.

1994 സമാധാനത്തിന്റെയും സന്തോഷത്തിന്റെയും അനുഗ്രഹത്തിന്റെയും വർഷമായിത്തീരുവാൻ നാം എന്തു ചെയ്യുമെന്ന് ഒരു ഉറച്ച തീരുമാനം എടുക്കാം.

ഈ പുതുവർഷം വീഴാതെവണ്ണം നമ്മെ കാത്തു സൂക്ഷിച്ച് തന്റെ മഹിമാസന്നിധിയിൽ കളങ്കമില്ലാത്തവരായി ആനന്ദത്തോടെ നിറുത്തുവാൻ ശക്തീകരിക്കണമെ എന്ന് പ്രാർത്ഥിക്കാം. ★

വിശ്വാസത്തിന്റെ നായകനും
പൂർത്തീകരിക്കുന്നവനുമായ
യേശുവിന്റെ മാതൃക

(എബ്രാ. 12: 2)

നമ്മുടെ കർത്താവിന്റെ ജീവിതത്തിലും മനഃപീഡ ഉണ്ടായിട്ടുണ്ട്. ഗത്സമനെ തോട്ടത്തിൽ തന്റെ ഉള്ളം മരണവേദനപോലെ അതിദുഃഖിതമായി. എന്നാൽ താൻ പിതാവിന്റെ ഹിതത്തിന് സ്വയം സമർപ്പിച്ച് സമാധാനവും ശക്തിയും വീണ്ടെടുത്ത് (വി. മത്താ.26:37–46) കുരിശിന്മേൽ കിടന്നുകൊണ്ട് 'എന്റെ ദൈവമേ, എന്റെ ദൈവമേ, നീ എന്നെ കൈവിട്ടതെന്ത്?' (വി. മത്താ. 27: 46) എന്ന് നിലവിളിച്ച കർത്താവ്, പ്രത്യാശയോടെ പിതാവിന്റെ തൃക്കരങ്ങളിൽ സ്വയം ഭരമേല്പിച്ച് സമാധാനത്തോടെ മരിച്ചു. 'പിതാവേ, ഞാൻ എന്റെ ആത്മാവിനെ തൃക്കയ്യിൽ ഭരമേല്പിക്കുന്നു' (വി. ലൂക്കോ. 23: 46). പാപമൊഴികെ നമുക്കു തുല്യം പരീക്ഷപ്പെട്ട ഈ കർത്താവ് നമ്മുടെ ബലഹീനതകളിൽ സഹതപിക്കുവാൻ കഴിയുന്നവനാകുന്നു (എബ്ര. 4: 15) എന്ന സത്യം നാം മറക്കരുത്.

# മനഃപീഡ (Stress) ഒഴിവാക്കുന്നതിനും, അതിൽനിന്ന് മോചനം പ്രാപിക്കുന്നതിനുമുള്ള മാർഗ്ഗങ്ങൾ (vi)

**മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ**

## ദൈവസഹായത്തിന്റെ ഉറപ്പ്

സങ്കീർത്തനക്കാരൻ പറയുന്നു 'ദൈവം നമ്മുടെ സങ്കേതവും ബലവുമാകുന്നു'. കഷ്ടങ്ങളിൽ അവൻ ഏറ്റവും അടുത്ത തുണയായിരിക്കുന്നു. അതുകൊണ്ട് ഭൂമി മാറിപ്പോയാലും, പർവ്വതങ്ങൾ കുലുങ്ങി സമുദ്രമദ്ധ്യേ വീണാലും, അതിലെ വെള്ളം ഇരച്ച് കലങ്ങിയാലും, അതിന്റെ കോപം കൊണ്ടു പർവ്വതങ്ങൾ കുലുങ്ങിയാലും, നാം ഭയപ്പെടുകയില്ല... ദൈവം അതികാലത്ത് അതിനെ സഹായിക്കും' (സങ്കീ. 46: 1–5). ഏശയാപ്രവാചകനിൽ കൂടിയും ദൈവം നമ്മെ ധൈര്യപ്പെടുത്തുന്നു 'നീ ഭയപ്പെടേണ്ട; ഞാൻ നിന്നോടുകൂടെയുണ്ട്; ഭ്രമിച്ചുനോക്കേണ്ട; ഞാൻ നിന്റെ ദൈവമാകുന്നു. ഞാൻ നിന്നെ സഹായിക്കും.. എന്റെ നീതിയുള്ള വലങ്കൈകൊണ്ട് ഞാൻ നിന്നെ താങ്ങും' (യെശ. 41: 10) 'ഇപ്പോഴോ യാക്കോബേ, നിന്നെ സൃഷ്ടിച്ചവനും, യിസ്രായേലേ, നിന്നെ നിർമ്മിച്ചവനുമായ യഹോവ, ഇപ്രകാരം അരുളിച്ചെയ്യുന്നു. ഭയപ്പെടേണ്ട; ഞാൻ നിന്നെ വീണ്ടെടുത്തിരിക്കുന്നു. ഞാൻ നിന്നെ പേര് ചൊല്ലി വിളിച്ചിരിക്കുന്നു. നീ എനിക്കുള്ളവൻതന്നേ. നീ വെള്ളത്തിൽകൂടി കടക്കുമ്പോൾ, ഞാൻ നിന്നോടുകൂടെയിരിക്കും. നീ നദികളിൽകൂടി കടക്കുമ്പോൾ, അവ നിന്റെമീതെ കവിയുകയില്ല (യെശ. 43: 1–2).

സർവശക്തനും കാരുണ്യവാനുമായ ദൈവത്തിലുള്ള ഉറച്ച വിശ്വാസവും ധൈര്യവും നമുക്ക് ഉണ്ടാകുമ്പോൾ, മനഃപീഡയും സംഘർഷവും മാറി, നമ്മുടെ ശരിയായ കഴിവുകളും ശക്തിയും വീണ്ടെടുക്കുന്നതിനു സമാധാനമായും സുഗമമായും പുരോഗമിക്കുന്നതിനും സാധിക്കുന്നു.

'അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായുള്ളോരേ, എല്ലാവരും എന്റെ അടുക്കൽ വരുവിൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും' (വി. മത്താ. 11: 28) എന്നരുളിച്ചെയ്ത കർത്താവ് ഇന്ന് നമ്മെ ഓരോരുത്തരെയും വിളിക്കുന്നു. വി. പത്രോസും ഇതുതന്നെ പറയുന്നു. 'അവൻ നിങ്ങൾക്കായി കരുതുന്നതാകയാൽ നിങ്ങളുടെ സകല ചിന്താകുലവും അവന്റെമേൽ ഇട്ടുകൊൾവിൻ' (1 പത്രോ. 5: 7). നിരുപാധികമായി കർത്താവ നമ്മെ സ്വീകരിക്കുമെന്ന് ഉറപ്പു തരുന്നുമുണ്ട്. 'എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളകയില്ല' (വി. യോഹ. 6: 37). അതിനാൽ നാൾതോറും നമ്മുടെ ഭാരങ്ങളെ ചുമക്കുന്ന കർത്താവിൽ നമ്മുടെ മനഃപീഡയും സംഘർഷങ്ങളും സമർപ്പിക്കാം.

## മറ്റുള്ളവരെക്കുറിച്ചുള്ള നമ്മുടെ ചുമതല

മനഃപീഡയിൽ സ്ഥിതിചെയ്യുന്നവരെക്കുറിച്ചുള്ള നമ്മുടെ ചുമതലയെക്കുറിച്ച് ചിന്തിക്കാം. നമുക്ക് ചുമതലയുണ്ട്. ഇയ്യോബിന്റെ ഭാര്യയെക്കുറിച്ച് ചിന്തിക്കുക. സ്വത്ത് മുഴുവൻ നശിക്കുകയും, മക്കളെല്ലാം മരിക്കുകയും, ഭർത്താവ് തീരാരോഗത്തിലാകയും ചെയ്തപ്പോൾ, അവൾക്കുണ്ടായ അസഹ്യമായ മനഃപീഡയുടെ ഫലമായി, ദൈവത്തെ ഉപേക്ഷിച്ച് ആത്മഹത്യ ചെയ്യു

(ശേഷം 13–ാം പേജിൽ)

# ദാനം അതിധന്യം

കാലചക്രത്തിൻ ഭ്രമണമറിയാതെ
നീങ്ങുന്നു പട്ടണജീവിതം സുന്ദരം
എങ്ങും ധനത്തിൻ പ്രതാപവും പ്രൗഢിയും
എങ്ങുമേ മത്സരം ശബ്ദ പ്രഘോഷണം
നാനാതരം വേഷഭൂഷകൾ രീതികൾ
നാകമെന്നോർക്കുന്നു ഭൂലോകജീവിതം

അങ്ങതാ മൂലയിലാരുമറിയാതെ
ഒറ്റയ്ക്കിരിക്കുന്നു പാപമാം യാചകൻ
മുമ്പിൽ വിരിച്ച പഴന്തുണി തന്നിലോ
അന്നു വീണുള്ളതാം ചില്ലറക്കാശുകൾ
"എങ്ങനെ ഇന്നഷ്ടി" എന്നവനോർക്കുന്നു
ഖിന്നനായ് പ്രാർത്ഥിച്ചു —
"ദൈവം തുണയ്ക്കണേ"

അപ്പൊഴോ കേൾക്കായി ദൂരെ വിളംബരം
നാട്ടുകാരെല്ലാമറിയുവിൻ വാർത്തകൾ
നാടിനുടയവൻ രാജ രാജേന്ദ്രനീ
വീഥിയിലൂടെ എഴുന്നള്ളുമോർക്കുവിൻ'
പെട്ടെന്നു യാചകൻ സന്തുഷ്ടനാകുന്നു
എത്തിയെൻ ഭാഗ്യം ദയാലു വിരാജനും

പെട്ടെന്നു കേട്ടു കുതിരക്കുളമ്പടി
തേരിൻ വരവായി; കാഹളമേളമായ്

തമ്പുരാൻ വന്നതാ യാചകൻ വേഗത്തിൽ
മുമ്പിലണയുന്നു ഭാവിക്കു കൈനീട്ടി
ആ നിമിഷത്തിലാ രാജനും കൈനീട്ടി
യാചിച്ചു 'പാവമെനിക്കുതരൂ ഭിക്ഷ'

ഏറിയസംഭ്രമം കാട്ടാതെ പെട്ടെന്നു
ഏറെവിലകുറഞ്ഞുള്ളൊരു നാണയം
രാജനു നൽകി; അതീവസംതൃപ്തനായ്
സ്നേഹം പകരും ചിരിയുമായ് തമ്പുരാൻ
വേഗം രഥംവിട്ടു പാവമാം യാചകൻ
വേപഥുപൂണ്ടുപോയ് നിന്നങ്ങു വീഥിയിൽ

"ഉള്ളതുപോയി, ലഭിച്ചില്ല ഒന്നുമേ'
ഉള്ളിൽ നിരാശയായ്, ദുഃഖവിവശനായ്

സന്ധ്യയ്ക്കു ഭാണ്ഡമഴിച്ചു വരെണ്ണുന്നു
അന്നു ലഭിച്ചൊരു സമ്പാദ്യമൊക്കയും
അത്ഭുതം നക്ഷത്രഭംഗിയിൽ കാണുന്നു
അക്ഷയമായൊരു സ്വർണ്ണമാം നാണയം
രാജൻ നൽകിയചില്ലി തൻസ്ഥാനത്തു
രാജകീയ പ്രൗഢിയാർന്നൊരു നാണയം

'കഷ്ടമെൻ നാണയമെല്ലാം കൊടുത്തെങ്കിൽ
ലക്ഷണമെത്രയോ ലക്ഷം ലഭിച്ചിട്ടും
പോയ കുതിരയെയോർത്ത് ദുഃഖിക്കാതെ
ഭാവിയിൽ ദാനം നടത്തണം മർത്ത്യരും
ദാനം അതിധന്യം ജീവിതയാത്രയിൽ
മാർഗദർശിത്വമരുളുന്ന താരകം

കെ. നാരായണപിള്ള

(രവീന്ദ്രനാഥടാഗോറിന്റെ ഒരു കഥയോട് കടപ്പാട്)

(12–ാം പേജിൽനിന്നും തുടർച്ച)

ന്നതിന് അവർ ഇയ്യോബിനെ ഉപദേശിച്ചു. ഇങ്ങനെയുള്ള അവസരങ്ങളിൽ ഉപബോധനം (counselling) നൽകേണ്ടത് നമ്മുടെ ചുമതലയാണ്. ഇടയനില്ലാത്ത ആടുകളെപോലെ കുഴഞ്ഞവരും ചിതറിയവരുമായി ആളുകളെ കണ്ട കർത്താവ്, കൊയ്ത്തിന് വേലക്കാരെ അയയ്ക്കുന്നതിന് അപേക്ഷിക്കുവാൻ, ശിഷ്യന്മാരോട് പറഞ്ഞു (വി. മത്താ. 9: 36–38). എല്ലാവരും മററുള്ളവർക്ക് ഉപബോധനം നൽകുകയും മററുള്ളവരിൽനിന്ന് അത് സ്വീകരിക്കുകയും ചെയ്താൽ, വളരെയേറെ മനപീഡ ഇല്ലാതാക്കാം. പരസ്പരം ഉൽബോധനം നൽകാമെന്ന് എബ്രായലേഖന കർത്താവ് പറയുന്നത് ഇത്തരുണത്തിൽ ശ്രദ്ധേയമാണ്. 'നിങ്ങളിൽ ആരും പാപത്തിന്റെ ചതിയാൽ കഠിനപ്പെട്ടുപോകാതിരിക്കേണ്ടതിന്, ഇന്ന് എന്ന് പറയുന്നിടത്തോളം, നാൾതോറും അന്യോന്യം പ്രബോധിപ്പിച്ചുകൊൾവിൻ' (എബ്ര. 3: 13) 'തമ്മിൽ തമ്മിൽ ഭാരങ്ങളെ ചുമപ്പിൻ. ഇങ്ങനെ ക്രിസ്തുവിന്റെ ന്യായപ്രമാണം പൂർത്തീകരിപ്പിൻ' (ഗല. 6: 2) എന്ന് വി. പൗലോസും ഉൽബോധിപ്പിക്കുന്നു. ★

# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986–ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൌജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൌജന്യ ചികിത്സക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് "Give Sight" പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപാ അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപാ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രകിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗീവ്സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും വിലാസവും.............................................Pin Code..........................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300 / 1500 രൂപ നിരക്കിൽ....................................................
ശസ്ത്രക്രിയയ്ക്കുള്ള ........................ രൂപ M. O. / D. D. / Cheque ആയി അയയ്ക്കുന്നു.
എന്റെ പേരിൽ....................അന്ധന്/അന്ധന്മാർക്ക് സൌജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി.ഡി./ 'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80 G. പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:– Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad - 673 591, Kerala.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Grace John, Rourkela.　　　Fr. Joseph & Family, Korba.

# മലങ്കര മല്പാൻ ഞാർത്താങ്കൽ കോരുതു കത്തനാർ



'മലങ്കര മല്പാൻ' ബഹു. ഞാർത്താങ്കൽ കോരുതു മല്പാനച്ചന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി വർഷമാണിത്. മാതൃകായോഗ്യനായ ആ മഹാഗുരുവിന്റെ അനേകശതം ശിഷ്യരിൽ ഒരാളാണ് ലേഖകൻ. ബഹു. കോരുത് മല്പാനച്ചന് 'മലങ്കരസഭ'യുടെ ആശംസകൾ.

പൂർണ്ണതയിലേക്കുള്ള ലാക്കാണല്ലോ ആത്മാവിന്റെ പരമലക്ഷ്യം. അതിനുള്ള പ്രചോദനം 'അറിവിൽ' നിന്നാണ് പ്രാപിക്കുവാൻ കഴിയുന്നത്. ബുദ്ധിപരമായ അറിവ് ശാസ്ത്രത്തിൽനിന്ന് ലഭിക്കുമെങ്കിലും ആത്മാവിനെ പ്രചോദിപ്പിക്കുവാനുള്ള കഴിവ് അതിന് തുലോം കുറവാണ്. ആത്മാവിനെ പ്രചോദിപ്പിക്കുവാൻ വേറൊരാത്മാവിനു മാത്രമെ സാധിക്കൂ.

ഈ പ്രചോദനം യാതൊരാത്മാവിൽനിന്നും വരുന്നുവോ അദ്ദേഹത്തെ ഗുരു അഥവാ ആചാര്യൻ എന്നും യാതൊരാത്മാവിലേക്ക് സംക്രമിക്കപ്പെടുന്നുവോ അയാളെ ശിഷ്യൻ അഥവാ വിദ്യാർത്ഥി എന്നും വിളിക്കുന്നു. ഈ പ്രചോദനത്തെ സംക്രമിപ്പിക്കണമെങ്കിൽ ഉറവിടം ശക്തിയുള്ളതായിരിക്കണം. ഉപഭോക്താവ് സ്വീകാര്യയോഗ്യനുമായിരിക്കണം. ജീവനുള്ള വിത്തും, ഉഴുതുമറിച്ച നിലവും ഫലപ്രാപ്തിക്ക് അത്യന്താപേക്ഷിതമാണല്ലോ.

സുസ്മേരവദനനായി, ഒരു സുന്ദരപുരുഷൻ സ്മൃതിമണ്ഡലത്തിൽ തെളിഞ്ഞുവരുന്നു. മലങ്കരയുടെ അദ്ധ്യാത്മഗുരു അഭിവന്ദ്യ കോരുതു മല്പാനച്ചൻ.

അരനൂറ്റാണ്ടിലധികം കാലയളവിനെ പ്രതിനിധീകരിക്കുന്ന ആയിരത്തിലധികം വരുന്ന അദ്ദേഹത്തിന്റെ ശിഷ്യന്മാരായ വൈദികരിൽ ആർക്കുംതന്നെ ഈ ലേഖകനോട് വിയോജിക്കുവാൻ കഴിയുമെന്ന് തോന്നുന്നില്ല. മലങ്കരസഭയുടെ ജീവിക്കുന്ന അദ്ധ്യാത്മ ഗുരുവാണിദ്ദേഹം. ഇത് പ്രശംസയോ, മുഖസ്തുതിയോ ആണെന്ന് അദ്ദേഹത്തെ ഒരിക്കലെങ്കിലും കണ്ടിട്ടുള്ളവർ കരുതുകയില്ല.

മല്പാനച്ചന്റെ സാന്നിദ്ധ്യം കഴിഞ്ഞ നാലു ദശകങ്ങളായി സെമിനാരിയിലെ ഓരോ മണൽത്തരിക്കുപോലും സന്തോഷം പ്രദാനം ചെയ്യുന്നതാണ്. ആ ദർശനത്തിൽ സൂര്യോദയത്തിൽ മഞ്ഞുപാളികൾ ഉരുക്കിയൊലിക്കുന്നതുപോലെ വൈദികജീവിതത്തിലേക്കും വ്യക്തിജീവിതത്തിലേക്കും പ്രശ്നങ്ങളും പ്രയാസങ്ങളും ഇല്ലാതാകുന്നത് അനേകർക്ക് അനുഭവസ്ഥമാണ്.

സ്വരമാധുര്യം എന്നതിലുപരി 'ആത്മിക സ്വരം' എന്നു മാത്രമേ അദ്ദേഹത്തിന്റെ സ്വരത്തെ വർണ്ണിക്കുവാൻ കഴിയൂ. സിലബസ്സനുസരിച്ചുള്ള സൈദ്ധാന്തിക പഠനത്തിനിടയിൽ ആശ്വാസത്തിനെത്തുന്ന മല്പാനച്ചന്റെ ക്ലാസുകൾ (ആരാധനാ സംഗീതശാസ്ത്രം) ഒരനുഭവം തന്നെയാണ്. വി. കുർബാന അർപ്പണത്തിന്

## ഫാ. ജോർജ് പുലിക്കോട്ടിൽ

നാലാംവർഷ വിദ്യാർത്ഥികളെ പരിശീലിപ്പിക്കുന്നതിനുമുമ്പ് അദ്ദേഹം ചില നിർദ്ദേശങ്ങൾ തരും. ആത്മീയ ഗൗരവം തുടിച്ചുനില്ക്കുന്ന ആ മുഖത്തുനിന്നും ദൈവഭയത്തോടെ അതു സ്വീകരിച്ചുകഴിഞ്ഞാൽ അച്ചൻ ഓരോരുത്തരുടേയും തലയിൽ കൈവച്ച് പ്രാർത്ഥിക്കും. ആത്മ–ശരീര–മനസ്സുകളെ ത്രസിപ്പിക്കുന്ന ആ അനുഭവം വർണ്ണനാതീതമാണ്. തക്സാ കയ്യിൽതന്നു കൊണ്ട് അദ്ദേഹം മന്ത്രിക്കും. ''വി. കുർബാനയ്ക്കുള്ള ഒരുക്കം അതീവ പ്രാധാന്യമർഹിക്കുന്നതാണ്. ആദ്യകുർബാനയ്ക്ക് ഒരുങ്ങുന്ന അതേ ഗൗരവംതന്നെ അന്ത്യത്തോളവും നിങ്ങൾ കാത്തുകൊള്ളണം...... ...സ്വരമാധുര്യത്തെക്കുറിച്ച് ചിന്തിക്കുകയോ, കൃത്രിമ മാർഗ്ഗങ്ങൾ സ്വീകരിക്കുകയോ ചെയ്യരുത്. സ്വരത്തെയല്ല, ഹൃദയത്തെയാണ് ദൈവം നോക്കുന്നത്........''

എപ്പോഴെങ്കിലും വി. കുർബാനയ്ക്കുള്ള ഒരുക്കം കുറഞ്ഞുപോയാൽ ആമുഖം മുന്നിൽ തെളിഞ്ഞുവരും. ആ കല്പന കർണ്ണപുടങ്ങളിൽ ആഞ്ഞടിക്കും.

ജീവിതവും ആരാധനയും തമ്മിലുള്ള അന്തരം ഈ ഗുരുവര്യനിൽ ഇല്ലെന്നുതന്നെ പറയാം. അദ്ദേഹത്തിന്റെ ഏതൊരു ചലനവും നന്മയെ ലാക്കാക്കിക്കൊണ്ടും സത്യത്തിൽ അധിഷ്ഠിതവുമാണെന്ന് കാണാൻ കഴിയും. മാതൃസഭ ദേശീയവും വിദേശീയവുമായി വിഭജിക്കപ്പെട്ടപ്പോൾ കഷ്ടതകളും പീഢനങ്ങളും സഹിച്ച് ദേശീയ സഭയ്ക്കുവേണ്ടിനിലകൊള്ളുവാനെടുത്ത അദ്ദേഹത്തിന്റെ തീരുമാനം സുധീരവും സുദൃഢവുമായിരുന്നു.

സെമിനാരി ചാപ്പലിൽയാമംതോറും ഉയരുന്ന സ്വർഗ്ഗീയ ആരാധനയിൽ അദ്ദേഹത്തിന്റെ സാന്നിദ്ധ്യം കൂടെയുണ്ടെങ്കിൽ മാലാഖഗണങ്ങൾ പോലും അസൂയപ്പെടും എന്നതിന് തർക്കമില്ല.

ജീവിക്കുന്ന ഈ അദ്ധ്യാത്മ ഗുരുവിന്റെ ഉദാത്തമായ വ്യക്തിത്വത്തിലേക്കുള്ള ഒരു നാന്നി മാത്രമാണ് ഈ ചെറിയ കുറിപ്പ്. പൂർണ്ണമായി ആ വ്യക്തിത്വത്തെ മനസ്സിലാക്കണമെങ്കിൽ, ആ ആത്മീയ ഔന്നത്യത്തിലേക്ക് വിശുദ്ധജീവിതംകൊണ്ട് എത്തിച്ചേരുകയേ വഴിയുള്ളൂ.

അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽ ഒരു ചെറിയവനാകാൻ സാധിച്ചതിൽ ലേഖകൻ അഭിമാനം കൊള്ളുകയും ആനന്ദം അനുഭവിക്കുകയും ചെയ്യുന്നു. അസാദ്ധ്യങ്ങളെ നിഷ്പ്രയാസങ്ങളാക്കുവാനുള്ള ശക്തി അദ്ധ്യാത്മ ഗുരുക്കന്മാരുടെ തപസ്സുകൾക്കുണ്ടെന്നതിന് ഒരു അനുഭവം രേഖപ്പെടുത്തിക്കൊണ്ട് ഉപസംഹരിക്കാം.

സെമിനാരി പഠനത്തിനുശേഷം ഉപരിപഠനത്തിന് അവസരം ലഭിച്ച ലേഖകൻ തയ്യാറെടുത്ത് പ്രവേശനത്തിന് ചെന്നപ്പോൾ സമയം കഴിഞ്ഞെന്നും അടുത്തവർഷം ശ്രമിക്കാമെന്നുമുള്ള മറുപടി കേട്ടപ്പോൾ അല്പം പ്രയാസപ്പെട്ടു. അടുത്തദിവസം സെമിനാരിയിൽ ചെന്നപ്പോൾ മല്പാനച്ചനെ കണ്ടു. സ്വതസിദ്ധമായ രീതിയിൽ വിവരങ്ങൾ തിരക്കിയശേഷം ഒരു പ്രവചനമെന്നോണം അദ്ദേഹം പറഞ്ഞു: ''ഒന്നും ഭയപ്പെടേണ്ട, ഈ വർഷം തന്നെ നിങ്ങൾക്ക് (രണ്ടുപേർ) പഠിക്കാനാവും''. വീട്ടിലെത്തിയപ്പോൾ ഒരു കമ്പിസന്ദേശം ഞങ്ങളെ കാത്തിരുന്നിരുന്നു: ''നിങ്ങൾക്ക് പ്രവേശനം ലഭിച്ചിരിക്കുന്നു. ഉടൻ പുറപ്പെടുക''. അദ്ധ്യാത്മ ഗുരുക്കന്മാരുടെ നിഷ്കളങ്കമായ ആഗ്രഹങ്ങൾ അവരോടുള്ള സ്നേഹത്തെയും ബഹുമാനത്തെയും പ്രതി ദൈവം നിവർത്തിച്ചുകൊടുക്കുന്നതിനാലാണ് ഇത് സാധുവായി തീരുന്നത്.

മലങ്കരയുടെ ഈ വന്ദ്യ ആചാര്യന്, അദ്ദേഹത്തിന്റെ പൗരോഹിത്യ സുവർണ്ണജൂബിലിയോടനുബന്ധിച്ച് അദ്ദേഹത്തിന്റെ പ്രതിഭ അർഹിക്കുന്ന 'മലങ്കര മല്പാൻ' സ്ഥാനം കൊടുത്ത് ആദരിക്കുവാൻ തീരുമാനിച്ച പ. സുന്നഹദോസിനോടും, അദ്ദേഹത്തിന്റെ ജീവിതത്തെ ജൂബിലി ആഘോഷങ്ങളിലൂടെ അനശ്വരമാക്കുവാൻ തയ്യാറായ വൈദിക സെമിനാരിയോടുമുള്ള നന്ദിയും കൃതജ്ഞതയും രേഖപ്പെടുത്തട്ടെ.

ദൈവം അദ്ദേഹത്തെ ഇനിയും കൂടുതൽ ഉപയോഗിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. കാലഗതിക്കു മുന്നിൽ അദ്ദേഹത്തിന്റെ ശരീരത്തിന് ഒരുപക്ഷേ കീഴടങ്ങേണ്ടി വന്നേക്കാം. എന്നാൽ തന്റെ ശിഷ്യപരമ്പരകളിലൂടെ ആ മഹാമല്പാൻ മലങ്കരസഭയുള്ളിടത്തോളം കാലം ദൈവത്തെ മഹത്വപ്പെടുത്തുമെന്നതിൽ അദ്ദേഹത്തിന് അഭിമാനിക്കാം.

ഈ പൗരോഹിത്യ സുവർണ്ണജൂബിലി വേളയിൽ ശിഷ്യഗണങ്ങൾ എല്ലാ ആയുരാരോഗ്യവും അദ്ദേഹത്തിന് നേരുന്നു. അദ്ദേഹത്തിന്റെ പ്രാർത്ഥനയാണ് വൈദിക ജീവിതമേഖലയിൽ ഞങ്ങളുടെ കൈമുതൽ. ★

## വി. യൂദാശ്ലീഹായുടെ മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





Mrs. Saramma Varghese, Barbil Basthe.

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Shajimon Koipuram.



Chinnamma Varughese, Kurichy.

# ആടുകൾ അകലുന്നുവോ? (iv).

ഫാ. ജോർജ്, പനയ്ക്കാമററം

### 11. സഭയുടെ കൂട്ടായ്മയിലുള്ള പങ്കാളിത്തമില്ലായ്മ

മേൽപ്പറഞ്ഞ രീതിയിലുള്ള സഭാശുശ്രൂഷകളിലും കൂട്ടായ്മകളിലും സാധാരണ സഭാംഗങ്ങൾ വെറും കാണികളായിരിക്കുമെന്നതല്ലാതെ അവർക്ക് യാതൊരുവിധ ഭാഗഭാഗിത്വവും ലഭിക്കുന്നില്ല. ഈ സഭയിൽ ദേവാലയങ്ങളിൽ ശുശ്രൂഷാവേളയിൽ പടിഞ്ഞാറെ വാതിലിനു വെളിയിൽ കൈയ്യുംകെട്ടി സമയം ചെലവിട്ടു പോകുന്നവർ ഇതര വിഭാഗങ്ങളിലേക്ക് കടന്നുചെന്നാൽ, അവൻ സ്വജീവിതസാക്ഷ്യം പരസ്യമായി പറയേണ്ടതുണ്ട്. വി. വേദപുസ്തകം തുറന്ന് വചനങ്ങൾ ഉറക്കെ വായിക്കുകയും അവന്റേതായ രീതിയിൽ പ്രാർത്ഥിക്കുകയും വേണം. മററുള്ളവരോടൊപ്പം തന്റെ ജീവിതവുമായി ബന്ധപ്പെടുത്തുന്ന ഗീതങ്ങൾ ഉള്ളു തുറന്നും തൊണ്ട തുറന്നും അവൻ പാടേണ്ടതുണ്ട്. കൈകൾ അടിച്ചുള്ള പാട്ടുകളിൽ ലയിച്ചുകഴിയുമ്പോൾ അവന്റെ ശരീരവും, മനസ്സും, ആത്മാവും, ഒരു അനുഭൂതിയിലേക്ക് കടക്കുന്ന അനുഭവം അവനുണ്ടാവുകയും, അതിൽക്കൂടെ ജീവിതനൈരാശ്യം ഉളവാക്കുന്ന അവന്റെ കയ്പേറിയ ജീവിതാനുഭവങ്ങൾ മറന്ന് മാനസികമായി ആനന്ദിപ്പാൻ കഴിയുകയും ചെയ്യുന്നു. ഈ അനുഭവത്തിലേക്ക് കടക്കുന്നവൻ വിശ്വാസസത്യങ്ങൾ എന്നു പറയുന്നവയ്ക്ക് എത്രമാത്രം വില കല്പിക്കുമെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. വിശ്വാസം വിട്ട് ഇതര വിഭാഗങ്ങളിലേക്ക് പോകുവാൻ ഇതിനപ്പുറം എന്താണ് അവന് വേണ്ടിയിരിക്കുന്നത്? ഇങ്ങനെയുള്ള ഒരുവനെ കൂട്ടായ്മയിലുള്ളവർ കണ്ടില്ല എങ്കിൽ, സഹോദരങ്ങൾ അന്വേഷിച്ചിറങ്ങുന്ന പശ്ചാത്തലത്തിൽ കൂട്ടായ്മയുടെ തന്നെ ഒരു ഗണ്യമായ ഭാഗമായി അവൻ മാറുന്നു. ഈ ബോദ്ധ്യം അവനിൽ വന്നുകഴിയുമ്പോൾ ഓർത്തഡോക്സ് സഭയിൽ രണ്ടു രൂപാ മാസവരി കൊടുക്കുവാൻ മനസ്സില്ലാതെ കഴിഞ്ഞിരുന്നവന് സന്തോഷത്തോടെ ദശാംശവും അതിലധികവും കൂട്ടായ്മയുടെ ആവശ്യത്തിലേക്ക് കൊടുക്കുവാനുള്ള മനസ്സും ഉണ്ടാവുകയാണ്.

### 12. പ്രസംഗം ഇല്ലാത്തതും, പ്രസംഗവും പ്രവൃത്തിയും പൊരുത്തമില്ലാത്തതുമായ അവസ്ഥാവിശേഷം.

ഓർത്തഡോക്സ് സഭ ആരാധന പ്രധാനിയാണ്. പ്രസംഗ പ്രധാനിയല്ല. പ്രസംഗം പരോക്ഷമായി ആരാധനയിൽ ഉൾക്കൊള്ളുന്നു എന്നതു ശരിതന്നെ. കർമ്മാനുഷ്ഠാനങ്ങളിൽ മാത്രം ഒതുങ്ങിനില്ക്കുന്ന ശുശ്രൂഷ മനുഷ്യന്റെ ആത്മീയദാഹം ശമിപ്പിക്കുവാൻ പര്യാപ്തമല്ല. പ്രേഷിതവേലയിൽ മുഖ്യസ്ഥാനം സഭയുടെ ആരംഭകാലം മുതൽതന്നെ പ്രസംഗത്തിനുണ്ട്. ഇക്കാരണത്താൽ പ്രസംഗപ്രധാനികളായ വിഭാഗങ്ങളെ ആശ്രയിക്കുവാൻ അനേകർ വെമ്പൽ കൊള്ളുകയും അവിടേക്ക് കടന്നുപോവുകയും ചെയ്യുന്നു. ഓർത്തഡോക്സ് സഭയിൽ കർമ്മങ്ങൾക്കുപരിയായി ഇന്ന് പ്രവർത്തിയുമില്ല. പ്രസംഗവുമില്ല. **Profession and Practice must meet and match.**

### 13. ആതുരശുശ്രൂഷയുടെ കുറവ്

"നിങ്ങൾ അവർക്ക് ഭക്ഷിപ്പാൻകൊടുപ്പിൻ" കർത്താവ് ശിഷ്യന്മാരിൽ കൂടെ സഭയെ ഏൽപ്പിച്ചിരിക്കുന്ന മഹത്തായ ഒരു ദൗത്യമല്ലേ ഇത്. അഹോവൃത്തിക്ക് വക ഇല്ലാത്തവരോട് പോയി വിശപ്പടക്കുവിൻ എന്നു പറയുന്നതല്ലാതെ ദേഹരക്ഷയ്ക്ക് ആവശ്യമുള്ളത് ചെയ്യുന്നില്ല എങ്കിൽ ഉപകാരം എന്ത് എന്ന് യാക്കോബ്ശ്ലീഹായും ബോധിക്കുന്നു. ദരിദ്രന്മാരെയും, പീഡിതന്മാരെയും അവരുടെ പ്രയാസങ്ങളിൽനിന്ന് വിടുവിച്ച് എഴുന്നേല്പിപ്പാനുള്ള സുവിശേഷമല്ലേ കർത്താവ് തുടങ്ങി സഭയെ ഏൽപ്പിച്ച വലിയ ശുശ്രൂഷ. പേരിനും, പെരുമയ്ക്കും, പത്രപരസ്യത്തിനു വേണ്ടിയെങ്കിലും സമീപകാലത്ത് ചില കർമ്മപരിപാടികൾ സഭയിൽ ആവിഷ്കരിച്ച് നടപ്പിലാക്കി എന്നത് ശ്ലാഘനീയംതന്നെ. എന്നാൽ സഭയിലും സമൂഹത്തിലും ഇടവകയിലും ദാരിദ്ര്യത്തിന്റെ കണ്ണുനീർ കുടിച്ച് ദിവസങ്ങൾ തള്ളിനീക്കുന്ന പാവപ്പെട്ടവരും അശരണരും, ആലംബഹീനരുമായവരുടെ കണ്ണുനീർ ഒപ്പുക എന്നത് ചില വാരാഘോഷ കർമ്മപരിപാടികൾ എന്നതു മാത്രമല്ല, പിന്നെയോ എപ്പോഴും ശ്രദ്ധിക്കേണ്ടതും പരമപ്രധാനമായി ചിന്തിക്കേണ്ടതും നിറവേറേണ്ടതുമായ ഒരു വിഷയമാണ്. ഈ ബോദ്ധ്യത്തോടെ ഇന്ന് സഭ നീങ്ങുന്നില്ല എന്നത് ഈ സഭയിൽനിന്നകന്നു പോകുവാൻ പാവങ്ങൾക്ക് കാരണമാകുന്നില്ലേ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. ഓർത്തഡോക്സ് സഭ ഈ അവസരത്തിൽ കണ്ണും അടച്ച് കണ്ടിട്ടും കണ്ടില്ലാപ്പെട്ട് ബാഹ്യമോടികളുടെ വളർച്ച മാത്രം. ലാക്കാക്കി പോവുകയല്ലേ? ഇതരവിഭാഗങ്ങൾ വിഷമത അനുഭവിക്കുന്നവന്റെ അടുക്കലേക്ക് കൂട്ടായി ഇറങ്ങിച്ചെന്ന് അവന്റെ ഭാരങ്ങൾക്കും പ്രയാസങ്ങൾക്കും എല്ലാ രീതി

യിലും അത്താണിയായി പ്രവർത്തിക്കുമ്പോൾ, അങ്ങനെയുള്ള പാവപ്പെട്ടവൻ തന്നെ അന്വേഷിക്കുന്നവരുടെ കൂടെ പോകുന്നതിൽ എന്ത് തെററ് കണ്ടെത്താനാകും? പള്ളിയുടെ നാല് ചുമരുകൾക്കുള്ളിൽ ഒതുങ്ങി നില്ക്കുന്ന അനുഷ്ഠാനങ്ങളോ ആണ്ടിലൊരിക്കലുള്ള കൺവൻഷൻ യോഗങ്ങളോ, നാമമാത്രമായി നടക്കുന്ന ആത്മീയ പ്രസ്ഥാനങ്ങളോ ഇവയ്ക്ക് ഉത്തരം നൽകുവാൻ പര്യാപ്തമല്ല. എത്രയോ രോഗികൾ, എത്രയോ വിധവകൾ, അശരണർ സമസൃഷ്ടങ്ങളായ സഹോദരങ്ങളുടെ സാമീപ്യമെങ്കിലു ആഗ്രഹിക്കുന്നുണ്ട്. തൃപ്തിപ്പെടുത്തുവാൻ ഈ സഭയ്ക്ക് കഴിയുമോ? Bishop walsh തുടങ്ങിയവരെപ്പോലെ ബഹുജനങ്ങളുടെ ഇടയിലേക്കിറങ്ങി അവരുടെ ആവശ്യങ്ങൾ അറിഞ്ഞ് വേണ്ടതു ചെയ്‌വാൻ അധികാരസ്ഥാനികൾ താഴെ തലങ്ങളിലേക്ക് ഇറങ്ങിവരേണ്ടതില്ലെ? ആധുനിക സഭാവിഭാഗങ്ങളാകട്ടെ സ്ഥാനമാനങ്ങൾ മാററിവെച്ച് ദരിദ്രനെ പുലർത്തുകയോ അന്വേഷിക്കുകയോ, അവനെ സ്വന്ത സഭയിൽ ചേർത്ത് ഏതെങ്കിലും വിധേന ഉയർത്തുകയും ചെയ്യുമ്പോൾ നിശ്ചയമായും അനേകംപേർ ആ വിഭാഗങ്ങളിലേക്ക് ആകർഷിക്കപ്പെടുമെന്നതിൽ സംശയമില്ല. ഓർത്തഡോക്സ് സഭയുടെ കണ്ണ് ഇനിയും തുറക്കേണ്ടിയിരിക്കുന്നു. സഭയിലും ഇടവകയിലും ആർഭാടത്തിനുവേണ്ടിയും, സ്ഥാനത്തും അസ്ഥാനത്തും കരിച്ചുകളയുന്ന വെടിക്കോപ്പുകൾക്കും മാത്രം ചെലവിടുന്ന ലക്ഷങ്ങളും ആയിരങ്ങളും, വിഷമതയനുഭവിക്കുന്നവർക്കുവേണ്ടി വിനിയോഗിച്ചിരുന്നുവെങ്കിൽ ! ! ഇടയന്മാരായ വന്ദ്യപിതാക്കന്മാരെ, വൈദികരെ ഇനിയെങ്കിലും നമുക്ക് നമ്മുടെ കണ്ണ് തുറക്കാം.

## 14. സഭാവിഭാഗം നോക്കാതെയുള്ള വിവാഹ ബന്ധങ്ങൾ

സഭാംഗങ്ങൾ സാമ്പത്തികവും മററ് ലൗകികവുമായ നേട്ടങ്ങൾ മാത്രം ലാക്കാക്കികൊണ്ട്, ഇതര വിഭാഗങ്ങളിലേക്ക് പെൺകുട്ടികളെ വിവാഹം കഴിപ്പിച്ച് അയയ്ക്കുകവഴി സത്യസഭയിലുള്ള വിശ്വാസത്തിന് വില കല്പിക്കാതെയും, ഉറച്ചു നിൽക്കാതെയും, ക്രമേണ ഇതര വിഭാഗങ്ങളുടെ സഭാജീവിത ചര്യകളിലേക്ക് പോകുന്നതായി കാണുന്നു. കുടുംബബന്ധങ്ങളിൽ ഭാവിയിൽ പല കാര്യങ്ങളിലും പരസ്പരം സഹകരിച്ചു കഴിയേണ്ടി വരുമ്പോൾ കാത്തുസൂക്ഷിക്കേണ്ട വിശ്വാസങ്ങൾ നഷ്ടപ്പെട്ടു പോകയാണ്. പിൻതലമുറ വരുമ്പോഴേക്കും ഒരു സഭയിലും ഉറച്ചുനിൽക്കാതെ, എന്തും, എങ്ങിനെയും ആവാം എന്നു ചിന്തിക്കുന്ന ഭാവി പൗരന്മാർ ഉണ്ടാകുന്നു എന്നത് സഭാവിശ്വാസം നഷ്ടപ്പെടുവാൻ കാരണമായ മറെറാരു വസ്തുതയാണ്.

## 15. അടയാളങ്ങൾ അന്വേഷിക്കുന്ന തലമുറ

പ്രവചനങ്ങൾവഴി ഭാവിയെക്കുറിച്ച് അറിയിക്കുന്നതും, ലക്ഷണങ്ങൾവഴി ജീവിതപ്രശ്നങ്ങൾ മനസ്സിലാക്കുന്നതും, അത്ഭുത രോഗശാന്തിപോലെയുള്ള അടയാളങ്ങൾവഴി ജനങ്ങളെ അമ്പരപ്പിക്കുന്നതുമായ നൂതന വിഭാഗങ്ങൾ, വേദ സംബന്ധമായ വിഷയങ്ങളിൽ അജ്ഞരായവർക്കും, വിശ്വാസം സംബന്ധിച്ച് സ്ഥിരതയില്ലാത്തവർക്കും ആകർഷകങ്ങളാണ്. എന്നാൽ ഈ അടയാളങ്ങളുടെയും മററും അർത്ഥമില്ലായ്മയേയും ആപത്തിനേയും പററി നമ്മുടെ കർത്താവ്, വി. മത്തായി 24–ാം അദ്ധ്യായത്തിൽ മുൻപുകൂട്ടി പഠിപ്പിക്കുന്ന കാര്യങ്ങളെക്കുറിച്ച് ജനങ്ങളെ ബോധവാന്മാരാക്കുവാൻ ഇടയന്മാർക്ക് കഴിയുമെങ്കിൽ നിശ്ചയമായും ഇങ്ങനെയുള്ള അനേകരെ സഭയിൽ ഉറപ്പിച്ചു നിർത്തുവാൻ കഴിയുകതന്നെ ചെയ്യും.

## 16. പള്ളിയോ പട്ടക്കാരോ ഇല്ലാത്ത അവസ്ഥ

മാത്യ ഇടവകയിൽനിന്ന് ജോലി സംബന്ധമായും മററും വിദൂരതയിൽ താമസിക്കേണ്ടി വരുന്നവർക്ക് ആരാധനയിൽ സംബന്ധിപ്പാൻ ദേവാലയങ്ങളോ, ആത്മീയ കാര്യങ്ങൾ നിറവേറുവാൻ പട്ടക്കാരോ ഇല്ലാതെ വരുന്ന സാഹചര്യങ്ങളിൽ, ആത്മീയ ദിഷ്ടിതി നിറവേററിക്കിട്ടുവാൻ ഇതര സഭാവിഭാഗങ്ങളെ ആശ്രയിക്കേണ്ടി വരുമ്പോൾ, മനസ്സോടെ അല്ല എങ്കിലും ക്രമേണ ഇതര വിഭാഗങ്ങളുടെ അംഗങ്ങളായി മാറുവാൻ നിർബന്ധിതരായി തീരുന്നു. ഇങ്ങനെയുള്ള സ്ഥലങ്ങളേയും വ്യക്തികളേയും മനസ്സിലാക്കി, അവരെ സഭയിൽതന്നെ നിർത്തികൊണ്ടു പോകുവാനുള്ള സംവിധാനങ്ങൾ സഭയിൽ ഉണ്ടാകേണ്ടിയിരിക്കുന്നു.

## 17. സഭയിലേയും ഇടവകകളിലേയും കേസുകളും വഴക്കുകളും

അധികാരമോഹങ്ങൾക്കധീനരായി സ്ഥാനമാനങ്ങൾക്ക് വേണ്ടിയുള്ള കിടമത്സരത്താൽ സഭയിലും, സ്ഥാപിത താല്പര്യങ്ങൾ ഉറപ്പിക്കുന്നതിനുവേണ്ടി കുടുംബവഴക്കുകൾ ഉണ്ടാക്കുന്ന ഇടവകകളിലും, നിഷ്ക്കളങ്കരായ സഭാംഗങ്ങളെ സഭാഗാത്രത്തിൽനിന്ന് പുറത്തേക്ക് തള്ളിക്കളയുന്ന നാശമല്ലാതെ, വഴക്കുകളിലും കേസുകളിലും കൂടി മറെറാന്നുംതന്നെ നേടിയെടുക്കുന്നില്ല. സഭാനേതൃത്വ സമ്മേളനങ്ങളും ഇടവക പൊതുയോഗങ്ങളും മററും സസൂക്ഷ്മം പരിശോധിച്ചാൽ ദൈവീകതയുടെയും, ആത്മീയതയുടേയും ആ ഒരംശംപോലും ഇല്ലെന്നു കാണാം. ജീർണ്ണിച്ചു നാറികൊണ്ടിരിക്കുന്ന ഇന്നത്തെ രാഷ്ട്രീയ രീതികൾക്കതീതമായി സഭയിൽ ഒന്നുംതന്നെ ഇന്ന് ദർശിപ്പാൻ കഴിയാത്ത സാധാരണക്കാർ, ഈ സഭയെ പുഛിച്ച് പുറംതള്ളുകയല്ലേ ചെയ്യു. പാവപ്പെട്ടവരെ ഉദ്ധരിപ്പാനും, നന്മ പ്രവർത്തികൾക്ക് ചെലവിടാനുമുളള സഭയുടേയും, സഭാമക്കളുടേയും സ്വത്തും പണവും അർത്ഥശൂന്യമായ കേസുകൾക്കുവേണ്ടി വാരിക്കോരി ചെലവിട്ടു നശിപ്പിക്കുമ്പോൾ, ഈ പ്രതിഭാസം വർഷ

ങ്ങളോളം തുടർന്നുകൊണ്ടു പോകുമ്പോൾ, മലങ്കര ഓർത്തഡോക്സ് സഭയേ, നിന്റെ വിലപ്പെട്ട വിശ്വാസംകൂടി ത്യജിച്ച് നിന്റെ മക്കൾ നിന്നെ വിട്ടുപോയാൽ നീ എന്തിന് പരിതപിക്കുന്നു?

## 18. കർത്താവിന്റെ കാലത്തെ യഹൂദ സഭ പോലുള്ള ഇന്നത്തെ സഭ

ബലിപൂജാദികളിൽ മാത്രം ഒതുങ്ങി പാവപ്പെട്ടവന് നീതി നിഷേധിച്ച്, ഭാരം അവന്റെമേൽ കെട്ടിവച്ച്, അങ്ങാടിയിൽ വന്ദനവും, മനുഷ്യരുടെ റബ്ബീ എന്ന വിളിയും ഇച്ഛിച്ച്, മുഖ്യാസനത്തിൽ ഇരുന്ന്, സത്യദൈവത്തെ യഥാർത്ഥത്തിൽ മറന്നു ജീവിച്ച യഹൂദ പുരോഹിതന്മാരേയും മഹാപുരോഹിതന്മാരേയുംപോലെ ഇന്നത്തെ പുരോഹിതവർഗ്ഗവും ബാഹ്യപ്രകടനങ്ങളിൽ മാത്രം സാഫല്യം കണ്ടെത്തി, സായൂജ്യം അടയുന്നു. വൈദികരും മേലദ്ധ്യക്ഷന്മാരും അടങ്ങുന്ന സഭാനേതൃത്വം തങ്ങളുടെ യഥാർത്ഥ നിലയും, കുറവും, പോരായ്മകളും മനസ്സിലാക്കി ഇനിയെങ്കിലും ഒരു പുതിയ കാഴ്ചപ്പാടോടെ ശുശ്രൂഷ നിറവേററുവാൻ തങ്ങളെതന്നെ സമർപ്പിക്കുന്നില്ല എങ്കിൽ സഭാമക്കൾ ആയിരക്കണക്കിന് ഇതര വിഭാഗങ്ങളിലേക്ക് അനധിവിദൂരഭാവിയിൽ ഒഴുകിപ്പോകുമെന്നതിൽ സംശയമില്ല. യഹൂദസഭയെ മാററി ക്രൈസ്തവസഭയെ സ്വന്തമണവാട്ടിയായി സ്വീകരിച്ച് തന്റെ ദൗത്യം ഭരമേല്പിച്ചപ്പോൾ കർത്താവിനുണ്ടായിരുന്ന പ്രതീക്ഷകളെല്ലാം തകിടം മറിച്ചുകൊണ്ട് ഇന്നത്തെ സഭ, പഴയ യഹൂദസഭയേക്കാൾ മ്ളേച്ഛമായ രീതിയിൽ നീങ്ങുന്നുവെങ്കിൽ, സഭാമക്കൾ ഈ നേതൃത്വത്തിൻ കീഴിൽ എത്രനാൾ കഴിഞ്ഞുകൂടും? ഈ ആല വിട്ട് മററ് ആലകളിൽ അവർ അഭയം കണ്ടെത്താൻ പോകാതെയിരിക്കയില്ല.

## 19. കോഴയുടെ വലിപ്പത്തിന് വില കല്പിക്കുന്ന സഭാസ്ഥാപനങ്ങൾ

തൊഴിലില്ലായ്മയിൽ വീർപ്പുമുട്ടുന്ന ഈ കാലയളവിൽ സഭാമക്കൾ തങ്ങൾ നിൽക്കുന്ന സഭയുടെ സ്ഥാപനങ്ങളിൽ തൊഴിലവസരം കണ്ടെത്തി; ആ തൊഴിൽ ലഭിപ്പാൻ തക്ക അർഹത ഉണ്ടായിരിക്കെ ഭീമമായ തുക കോഴയായി കൊടുക്കാൻ ഇല്ല എന്ന കാരണത്താൽ, അർഹതയില്ലാത്തവരെങ്കിലും കൊടുക്കുവാൻ പണമുണ്ടെന്നുള്ളതിനാൽ തുക കൊടുത്ത് ജോലി നേടിയെടുക്കുന്നതു കണ്ട് ഹൃദയവേദനയോടുകൂടി കഴിയേണ്ടിവരുന്ന സാഹചര്യങ്ങളിൽ, സഭയുടെ വിശ്വാസത്തിന് അവർ പ്രാധാന്യം കല്പിക്കാതെ പോകുന്നു. അവർ തങ്ങൾക്ക് അഷ്ടി നൽകുന്നവരുടെ സമൂഹത്തിലേക്ക് പൊയ്പ്പോകുന്നതിൽ എന്ത് അപരാധം കണ്ടെത്താൻ കഴിയും? വിദ്യാലയങ്ങളിൽ വിവിധ കോഴ്സുകൾക്കുള്ള മാനദണ്ഡവും പണമല്ലേ? ധാർമ്മികമൂല്യങ്ങൾക്ക് വില കല്പിച്ച് സാമൂഹ്യനീതി നടപ്പാക്കേണ്ട സഭ, ഈ മൂല്യങ്ങൾ മറന്നുപോകാതെ അവയ്ക്ക് വില കല്പിച്ചിരുന്നെങ്കിൽ........!

ഇതര സഭാവിഭാഗങ്ങൾ തങ്ങളുടെ സ്ഥാപനങ്ങളിൽ തങ്ങളുടെ സഭാംഗങ്ങളായ വിദ്യാർത്ഥികൾക്ക് ഫീസാനുകൂല്യവും, ഉദ്യോഗാർത്ഥികൾക്ക് കോഴ വാങ്ങാതെ ഉദ്യോഗവും നൽകുന്ന സമൂഹത്തിൽ ഓർത്തഡോക്സ് സഭ എത്ര ലജ്ജിക്കേണ്ടിയിരിക്കുന്നു. വിഷമതയനുഭവിക്കുന്നവർക്ക് സഭ മാറുവാൻ ഇതും ഒരു കാരണമല്ലേ? മുതിർന്ന സ്നാനക്കാർ എന്നു പറയുന്ന പെന്തക്കോസ്തു വിഭാഗങ്ങളെ പോലെയുള്ളവർ മററുള്ളവർക്ക് ഭിക്ഷ കൊടുപ്പാൻ മടിച്ചാലും തങ്ങളുടെ കൂട്ടത്തിലേക്ക് ചേർക്കപ്പെടുന്നവർക്ക് എന്ത് ആനുകൂല്യങ്ങളും, സഹായങ്ങളും നല്കി, പരിരക്ഷിച്ചുപോരുന്നതു കാണുമ്പോൾ, ആ വിഭാഗങ്ങളിലേക്ക് ആളുകൾ ആകർഷിക്കപ്പെടുകയില്ലേ? ഇത്തരുണത്തിൽ ഓർത്തഡോക്സ് സഭാവിശ്വാസത്തെക്കുറിച്ച് മാത്രം പ്രസംഗിക്കുന്നതിൽ എന്തു പ്രസക്തി? വിശക്കുന്നവൻ വിശപ്പടക്കുന്നതിനും, ദാഹിക്കുന്നവൻ ദാഹം ശമിപ്പിക്കുന്നതിനും കഷ്ടതയനുഭവിക്കുന്നവൻ കഷ്ടത ദൂരീകരിക്കുന്നതിനും, ഉതകുന്ന രീതിയിൽ സഭാശുശ്രൂഷ നിറവേററുവാൻ സഭാശുശ്രൂഷകരായ ഇടയന്മാരുടെ നേതൃത്വത്തിൽ ഈ സഭ ഒരുമ്പെട്ടിരുന്നുവെങ്കിൽ........!

## 20. അൽമായ നേതൃത്വത്തിന്റെ അഭാവം

ഇതര സഭാവിഭാഗങ്ങളിൽ ആത്മീയകാര്യങ്ങളിൽ അൽമായർ സജീവമായ നേതൃത്വം ആവശ്യാനുസരണം നൽകിവരുമ്പോൾ ഓർത്തഡോക്സ് സഭയിൽ വൈദികസ്ഥാനികളെ കിട്ടാൻ പ്രയാസമുള്ള അത്യാവശ്യ സന്ദർഭങ്ങളിൽപോലും, അൽമായ സഭാംഗങ്ങൾ വേണ്ട നേതൃത്വം കൊടുത്ത് കാര്യങ്ങൾ നടത്തുവാൻ തക്കവണ്ണം മുമ്പോട്ടു വരുന്നില്ല. അങ്ങനെയുള്ള സന്ദർഭങ്ങളിൽ വൈദികർ വരുന്നതുവരെയും കാത്തിരിക്കേണ്ടി വരുന്നതിനാൽ ആത്മീയ അനുഭവങ്ങൾ നഷ്ടപ്പെടുന്നതുകൂടാതെ ഇതര വിഭാഗങ്ങളിലെ അൽമായർതന്നെ ആ ചുമതല ഏറെറടുത്ത് അവരുടേതായ രീതിയിൽ അവ നിറവേററുവാൻ അവസരം ഉണ്ടാക്കുകയുമാണ് ചെയ്യുന്നത്. ഇത് ഒഴിവാക്കേണ്ടത് അത്യന്താപേക്ഷിതമാണ്. കൂദാശകളുടെ അനുഷ്ഠാനം ഒഴികെയുള്ള എല്ലാ ആത്മീയ കാര്യങ്ങൾക്കും സഭയിൽ അൽമായ നേതൃത്വം കൊടുക്കുവാൻ തക്കവണ്ണം സഭാംഗങ്ങൾ ഉണർന്നെഴുന്നേൽക്കേണ്ട കാലം അതിക്രമിച്ചിരിക്കുകയല്ലേ എന്നു ചിന്തിക്കേണ്ടതുണ്ട്.

## 21: ദൈവഭക്തികൂടാതെയുള്ള സഭാഭക്തി

ക്രിസ്തു ദർശനത്തിന് മുമ്പ്, മതഭക്തിയുടെ മാത്രമായ ശൗലിന്റെ ജീവിതം അനേകം വിശ്വാസികളുടെ നിഗ്രഹത്തിനു കാരണമായി. എന്നാൽ യഥാർത്ഥ ദൈവഭക്തി എന്തെന്നറിഞ്ഞ പൗലോസ് ശ്ലീഹായ്ക്ക് അനേകായിരങ്ങളെ ക്രിസ്തുവിനുവേണ്ടി ആദായപ്പെടുത്തുവാൻ കഴിഞ്ഞു. ഇന്നും ദൈവസ്നേഹത്തിൽ അധിഷ്ഠിത

(ശേഷം 30-ാം പേജിൽ)

# നമ്മുടെ ആരാധന: ചില നിരീക്ഷണങ്ങൾ

റവ. ഡോ. വി. സി. ശമുവേൽ

ആദ്യമായി നമ്മുടെ ആരാധനയിലെന്തെല്ലാമുൾക്കൊള്ളുന്നുവെന്ന് വ്യക്തമാക്കണം. ആരാധനയെ പത്തായി വേർതിരിച്ചു പഠിക്കണം.

1. വി. കുർബ്ബാന ശുശ്രൂഷ. 2. നിത്യപ്രാർത്ഥനാക്രമം. 3. കൂദാശക്രമങ്ങൾ. 4. പട്ടക്കാരുടെ ശവസംസ്കാരം. 5. പെരുനാൾ ക്രമങ്ങൾ. 6. പട്ടംകൊട ശുശ്രൂഷ. 7. പള്ളികൂദാശക്രമം. 8. മൂന്നുനോമ്പിലെ പ്രാർത്ഥനാക്രമം. 9. വലിയനോമ്പിലെ പ്രാർത്ഥനാ ക്രമം. 10. കഷ്ടാനുഭവയാഴ്ചയിലെ പ്രാർത്ഥനാക്രമം. ഇവയ്ക്കും പുറമേയാണ് പെരുനാളുകളിലെയും മററും പ്രൊമ്യോനാകൾ, പെങ്കീസാ നമസ്കാരങ്ങൾ എന്നിവ. ഇവയെല്ലാംകൂടി ചേർത്താൽ ഒരു വലിയ സാഹിത്യസംഹിതയാണ് അന്ത്യോഖ്യൻ സുറിയാനി സഭയിൽനിന്നു നാം പ്രാപിച്ചിട്ടുള്ളത്. ആരാധനാ പരിഷ്ക്കരണം എന്നുപറഞ്ഞാൽ ഇവയിലെല്ലാം ഉണ്ടാകേണ്ട വ്യത്യാസങ്ങളെയാണുദ്ദേശിക്കുന്നത്. ഇവയിൽ പെൻകീസാനമസ്കാരങ്ങളും പ്രൊമ്യോനാകളും സാധാരണ ഉപയോഗത്തിൽ വന്നിട്ടുള്ളതല്ലാത്തതിനാൽ അവയെ കണക്കിലെടുക്കാതെ വിടാവുന്നതാണ്. എന്നാൽ മററുള്ളവയെ എല്ലാം പരിശോധിക്കുകതന്നെ വേണം.

ഒന്നാമത് ഭാഷ. ''ദൈവമേ! നീ ശുദ്ധമുള്ളവനാകുന്നു'' എന്നതിനെ നീതീകരിക്കുവാൻ ചില യത്നങ്ങൾ നടത്തുന്നതായി കാണുന്നു. എന്റെ അറിവു ശരിയെങ്കിൽ, ഒരു പതിനെട്ടാം നൂററാണ്ടിലുണ്ടായ തർജ്ജിമയിൽ അതുൾപ്പെട്ടുന്നു. ആ നൂററാണ്ടിന്റെ അവസാനഘട്ടത്തിലുണ്ടായതാണ് പാറേമ്മാക്കൽ തോമ്മാക്കത്തനാരുടെ വർത്തമാനപ്പുസ്തകം. അതിലെ ഭാഷ നമുക്കു വേഗത്തിൽ മനസ്സിലാകുന്നതല്ല. ഒരമ്പതു കൊല്ലം മുമ്പുവരെ ''യാക്കോബായ—ഓർത്തഡോക്സ്''കാർ പൊതുവെ 'മാർത്തോമ്മാക്കാർക്കെ'തിരായി അതുപയോഗിച്ചുവന്നു. അതിനെ തുടർന്നു ഇപ്പോഴും അത് നിർബന്ധമായി സ്വീകരിച്ചുവരുന്ന പ്രായമുള്ള ചിലരൊക്കെയെങ്കിലും നമ്മുടെ സഭയിലുണ്ട്. ആ പ്രയോഗത്തിനുള്ള പ്രയാസം അതു പഴയ ഭാഷയാണെന്നു മാത്രമല്ല ''ശുദ്ധം'' ഒരു നാമവിശേഷണമാണ്. നാമവിശേഷണത്തോടു ''ഉള്ള'' എന്നു ചേർക്കുന്നതു ഭാഷാപരമായി നീതീകരിക്കാമൊ എന്നുള്ളതത്രേ. ഇതു മനസ്സിലാക്കിയായിരിക്കാം മാർത്തോമ്മാക്കാർ അതുപേക്ഷിച്ചത്. ''ശുദ്ധം'' എന്നതിന്റെ നാമരൂപമാണ് ''ശുദ്ധൻ'' ''ശുദ്ധി'' ''ശുദ്ധത'' എന്നെല്ലാമുള്ളത്. ''ശുദ്ധൻ'' എന്നതിനു ''മടയൻ'' എന്നാണു മനസ്സിലാക്കി വരുന്നത്. ''ശുദ്ധമുള്ള'' എന്നത് നാം വർജ്ജിക്കുകതന്നെ വേണം. ''ശുദ്ധമുള്ള'' എന്നതിനു പകരം ''പരിശുദ്ധൻ'' ഉപയോഗിക്കാമോ? ഈ പ്രയോഗത്തെ വിമർശിക്കുന്നത് ദൈവത്തെ ''പരിശുദ്ധൻ'' എന്നു പറയുന്നതുപോലെ മനുഷ്യരെയും ''പരിശുദ്ധരായി'' നാം പറയുന്നുണ്ടല്ലോ എന്ന ന്യായമടിസ്ഥാനമാക്കിയാണ്. എന്നാൽ നാം അതു പ്രയോഗിക്കുന്നത് ഒരേ അർത്ഥത്തിലല്ല എന്നതാണ് പരമാർത്ഥം. ദൈവം ''പരിശുദ്ധൻ'' ആയിരിക്കുന്നതുപോലെയല്ല മനുഷ്യൻ ''പരിശുദ്ധൻ'' ആകുന്നത്. വേറെ വിധത്തിൽ പറഞ്ഞാൽ മനുഷ്യൻ ''പരിശുദ്ധൻ ആകുന്നതുപോലെയല്ല, ദൈവം ''പരിശുദ്ധൻ'' ആയിരിക്കുന്നത്. ഇതിനെയാണ് ''അപ്പോഫാററിക്'' എന്നു ഗ്രീക്കുഭാഷയിൽ പറയുന്നത്. സംസ്കൃതത്തിൽ ഇതിനെ 'ന+ഇതി'—''നേതി'' എന്നു പറയുന്നു. പതിമൂന്നാം നൂററാണ്ടിൽ റോമൻ കത്തോലിക്കാ സഭയുടെ സുപ്രസിദ്ധ വേദശാസ്ത്രജ്ഞനായിരുന്ന തോമസ് അക്വിനാസ് **God is good, Man is good** എന്ന വാചകങ്ങളിലെ **good** എന്ന പ്രയോഗത്തിനുള്ള അർത്ഥം ഒന്നല്ല എന്നു പറയുന്നുണ്ട്. ദൈവത്തെപ്പററി പറയുവാൻ നമുക്കു വാക്കില്ലാത്തതിനാൽ നാം മാനുഷികമായ വാക്കുകളുപയോഗിക്കുന്നു.

ദൈവത്തെ ''നീ'' എന്ന് ഏററുപറയാമോ? അതിനുമുള്ള ഉത്തരം ''നീ'' എന്നാദിയായ പദങ്ങൾ നാം ഉപയോഗിക്കുന്നത് മാനുഷികമായ രീതിയിലല്ല എന്നുള്ളതാണ്. ദൈവത്തെ നാം മനസ്സിലാക്കുന്നത് നമുക്കു നേരെ നില്ക്കുന്ന ഒരാളായിട്ടല്ല. നമ്മിൽതന്നെയുള്ള സത്യമായിട്ടാണ്. ആ ദൈവത്തെ ''പരിശുദ്ധിയുടെ മകുടമായി നാം വീക്ഷിക്കുന്നു. അത് ഏകനായും സർവ്വാപരിസ്ഥനുമായിട്ടത്രെ. ആ വാസ്തവമാണ് ''നീ'' എന്ന പദംകൊണ്ടു നാം വ്യക്തമാക്കുന്നത്. അതുകൊണ്ടു നമ്മിൽതന്നെയും സർവ്വത്തിലും, ഒരു പ്രത്യേക വസ്തുവല്ലാതെ നിത്യം സ്ഥിതിചെയ്യുന്ന ആത്മാവായ ദൈവത്തെ **Second Person Singular** ആയി നാം നമസ്കരിക്കുന്നു. അതിനു കൊള്ളാവുന്ന മലയാളഭാഷയിലെ പദമാണ് ''നീ'' ആദിയായവ. ''അങ്ങ്'', ''അവിടന്ന്'', എന്നൊക്കെ പദങ്ങളുണ്ട്. അതെല്ലാം അലങ്കാരഭാഷയല്ലാതെ അർത്ഥവ്യത്യാസമുള്ളവയല്ല. **Second Person Singular** ആയി ദൈവത്തെ ആരാധിക്കുകയാണ് പ്രധാനസംഗതി.

വി. കുർബ്ബാനയിൽ പങ്കുകൊള്ളുന്നതുമൂലം ദൈവത്തെ ദർശിക്കുവാനുള്ള നമ്മുടെ അഭിലാഷം വ്യക്തമാക്കുകയാണ് നാം ചെയ്യേണ്ടത്. നമ്മുടെ പൂർവ്വന്മാർ ഭാഷകൂടാതെ ഈ അനുഭവം പ്രാപിച്ചിരുന്നു എന്നു വേണം നാമൂഹിക്കുവാൻ. ഇതു തന്നെ കത്തോലിക്കാ സഭയിൽ ലത്തീനിൽ കുർബ്ബാന അനുഭവിച്ചവരും പൗരസ്ത്യ സഭകളിൽ അവരവരുടെ ഭാഷയിൽ നടന്ന കുർബ്ബാനയിൽ പങ്കുകൊണ്ടവരും അനുഭവിച്ചിരുന്നു. ഇപ്പോഴും അങ്ങനെ അനുഭവിച്ചുവരികയും ചെയ്യുന്നു. എന്നാൽ ആ കുർബ്ബാനയിലെ പ്രാർത്ഥനകൾ മനുഷ്യർക്കു മനസ്സിലാകാവുന്ന ഭാഷയിൽ നടത്തുമ്പോൾ ഉണ്ടാകുന്ന അനുഭവം പ്രത്യേകമായിട്ടുള്ളതാണ്. അറിയാവുന്ന ഭാഷയിൽ അലക്ഷ്യമായി പങ്കുകൊള്ളുക സാദ്ധ്യമാണ്. എന്നാൽ അത് നാം ഒഴിവാക്കുകയാണു വേണ്ടത്.

തുറന്നു പറഞ്ഞാൽ, വി. മറിയാമിനെയും പരിശുദ്ധന്മാരെയും പുകഴ്ത്തിയുള്ള നമ്മുടെ അനേക ഗാനങ്ങളും പ്രാർത്ഥനകളും എനിക്കു അരോചകമായി തോന്നിയിട്ടുള്ളതാണ്. എന്തിനു അങ്ങനെ ചൊല്ലുന്നു എന്നു ഞാൻ സാധാരണ ചിന്തിക്കാറുമുണ്ട്. നാമുപയോഗിക്കുന്ന ഏററം പുരാതനമായ യാക്കോബിന്റെ തക്സായിൽ ''നിന്റെ ഏകപുത്രൻ മാത്രമല്ലാതെ തിരുസന്നിധിയിൽ കുററംതീർന്നവനില്ലല്ലോ'' എന്നു വ്യക്തമായി പറയുന്നു. ഈ ആശയംതന്നെ മററു തക്സാകളിൽ എടുത്തു പറയുന്നുമുണ്ട്. ഇതിന്റെ അർത്ഥം മനുഷ്യനായി അവതരിച്ച ദൈവപുത്രനായ യേശുക്രിസ്തുഅല്ലാതെ കുററരഹിതനായി ആരും ഇല്ല എന്നാണല്ലോ. അഥവാ ത്രിയേക ദൈവമല്ലാതെ ലോകത്തിൽ ജീവിച്ച ഒരു മനുഷ്യനും, കന്യകമറിയാമുൾപ്പെടെ, തെററില്ലാതെ ജീവിച്ചവരല്ല. അങ്ങനെയെങ്കിൽ, നമ്മുടെ പ്രാർത്ഥനകളിലും ഗാനങ്ങളിലും (അവയെല്ലാം തന്നെ പിൽക്കാലത്തു നിർമ്മിതങ്ങളാണ്) കാണുന്നവിധത്തിലുള്ള വർണ്ണനകളും സ്തുതിപ്പുകളും വി. മറിയാമും പരിശുദ്ധന്മാരും അർഹിക്കുന്നതല്ല. അവയെല്ലാം അവർക്കു ദുസ്സഹമായി തോന്നാവുന്നതുമാണ്. അവയെ നാം ഒഴിവാക്കേണ്ടതുമത്രെ. എന്നാൽ വി. മറിയാമും പരിശുദ്ധന്മാരായി എണ്ണപ്പെട്ടവരും നമ്മെ വിട്ടു കടന്നുപോയ ദൈവത്തിന്റെ എല്ലാ ദാസന്മാരും ദൈവബന്ധത്തിൽ ജീവിക്കുന്നു. അവർ നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നു. ആ പ്രാർത്ഥനാസഹായം, ഒരു വർണ്ണനയും കൂടാതെ, നാം അർത്ഥിക്കുകയും വേണം. ഇതിൽ കൂടുതലൊന്നും ഓർത്തഡോക്സിയുമായി ബന്ധപ്പെട്ടതല്ല.

മലങ്കര സഭാമാസികയിൽ 1993 ഓഗസ്ററു മാസത്തിലെ പ്രതിപാദനമടിസ്ഥാനമാക്കി മൂന്നു കാര്യങ്ങളായിരുന്നു ഇവിടെ ചർച്ചചെയ്തത്. അവയിൽ ഒന്നാമത്തേതാണ് 'ദൈവമേ നീ ശുദ്ധമുള്ളവനാകുന്നു' എന്നത്. രണ്ടാമത്തേതു വി. കുർബ്ബാനയിൽ പങ്കുകൊള്ളുന്നതുമൂലം നമ്മിലുണ്ടാകേണ്ട സ്വഭാവ വിശേഷതയായിരുന്നു ചൂണ്ടിക്കാണിച്ചത്. മൂന്നാമത് വി. കന്യകമറിയാമിനോടും പരിശുദ്ധന്മാരോടുമുള്ള അപേക്ഷ അധികരിച്ചായിരുന്നു. ഈ മൂന്നിനും പുറമെയാണ് ഈ ലേഖനത്തിന്റെ ആദ്യഭാഗത്തു ചൂണ്ടിക്കാണിച്ച പത്തു വിഷയങ്ങൾ ചിന്തയ്ക്കു വിധേയമാക്കേണ്ടത്. അതിൽ പ്രധാനമായ ആശയം ദൈർഘ്യം കുറയ്ക്കുക, വി. മറിയാമിനോടും പരിശുദ്ധന്മാരോടുമുള്ള അപേക്ഷകൾ മിതപ്പെടുത്തുക എന്നതായിരിക്കും. അതുപോലെ കഷ്ടാനുഭവ ആഴ്ചയിലെ പ്രാർത്ഥനകളിൽ യഹൂദന്മാരെ ശപിക്കുന്നതു മാററി എടുക്കേണ്ടതും, ആശയങ്ങളുടെ ആവർത്തനം ഒഴിവാക്കേണ്ടതുമത്രെ.

—o—

# എക്യുമിനിക്കൽ ദിനം

കേരളത്തിലെ കത്തോലിക്കാ, ഓർത്തഡോക്സ്, യാക്കോബായ, മാർത്തോമ്മാ, സി. എസ്. ഐ. സഭകളെ പ്രതിനിധികരിച്ച് നിലയ്ക്കൽ എക്യുമിനിക്കൽ കമ്മററിയിലെ വൈദിക മേലദ്ധ്യക്ഷന്മാർ സംയുക്തമായി പുറപ്പെടുവിക്കുന്ന **സർക്കുലർ**

കർത്താവിൽ പ്രിയരേ,

നമ്മുടെ പ്രിയപ്പെട്ട പിതാവായ തോമ്മാ ശ്ളീഹായാൽ സ്ഥാപിതമായ, പുനരുദ്ധരിക്കപ്പെട്ട നിലയ്ക്കൽ ദൈവാലയം എക്യൂമെനിസത്തിന്റെ യുഗമായ ഈ കാലഘട്ടത്തിൽ നമുക്ക് വളരെയധികം പ്രത്യാശ നൽകിക്കൊണ്ടിരിക്കുന്നു. കേരളത്തിലെ ക്രൈസ്തവ സഭകൾ 1994 ജാനുവരി 29–ാം തീയതി ശനിയാഴ്ച എക്യൂമെനിക്കൽ ദിനമായി ആചരിക്കുന്നു. അതോടൊപ്പം ലോകമെമ്പാടുമുള്ള ക്രൈസ്തവർ ജനുവരി 18 മുതൽ 25 വരെ സഭാവ്യത്യാസങ്ങൾ പരിഗണിക്കാതെ ഐക്യത്തിനുവേണ്ടി 'ദൈവപിതാവിനോട് നടത്തുന്ന അഷ്ടദിന പ്രാർത്ഥനാ യജ്ഞത്തിൽ നാമും പങ്കുചേരുന്നു.

തദവസരത്തിൽ രണ്ട് പ്രധാനപ്പെട്ട വസ്തുതകളിലേക്ക് നിങ്ങളുടെ ശ്രദ്ധ ക്ഷണിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

ഒന്ന്: **ഭൂകമ്പ ദുരിതം**— നമ്മുടെ മാതൃരാജ്യത്തെ മുഴുവൻ ദു:ഖത്തിലാഴ്ത്തിയ മഹാരാഷ്ട്രയിലെ ഭൂ ചലനത്തിൽപ്പെട്ട് ഉററവരും ഉടയവരും മൃതരാവുകയും, ജീവിത സന്ധാരണത്തിന് മാർഗ്ഗങ്ങൾ ഇല്ലാതാവുകയും, ശാരീരികവും, മാനസികവുമായ കൊടിയ യാതനകൾ അനുഭവിക്കുകയും ചെയ്യുന്ന അനേകായിരങ്ങളുടെ ദു:ഖനഷ്ടങ്ങളിൽ നമുക്കും ആത്മാർത്ഥമായി പങ്കുചേരാം. അവർക്കുവേണ്ടി നാം നമ്മുടെ കർത്താവിനോട് പ്രാർത്ഥിക്കുന്നതോടൊപ്പം, ദുരിതാശ്വാസ പ്രവർത്തനങ്ങൾ തുടർന്നും നടത്തണമെന്നും ഞങ്ങൾ നിങ്ങളെ സ്നേഹപൂർവം ഓർമ്മിപ്പിക്കുന്നു.

രണ്ട്: **നിലയ്ക്കൽ ദിനം**—വി: യോഹന്നാന്റെ സുവിശേഷം. 17–ാം അദ്ധ്യായത്തിൽ കാണുന്ന ഐക്യത്തിനുവേണ്ടിയുള്ള യേശുതമ്പുരാന്റെ പ്രാർത്ഥന സഭാമക്കൾ എല്ലാവരേയും ഉദ്ദേശിച്ചുള്ളതാണ്. ഭിന്നിപ്പ് പാപമാണ്. യഥാർത്ഥ ദൈവാരാധന സ്നേഹത്തിലും ഒരുമയിലും അധിഷ്ഠിതമായിരിക്കണം. ആകയാൽ സഭകളുടെ ഐക്യത്തിനായി നമുക്കു പ്രാർത്ഥിക്കാം. ത്യാഗപൂർവം പരിശ്രമിക്കാം. യേശു തമ്പുരാനെ ഏററുപറയുന്ന സഭാമക്കൾ എല്ലാവരും ഒരുമയോടുകൂടി ഒരേ ബലിയിൽ പങ്കെടുക്കുവാൻ സാധിക്കുന്ന ദിനത്തിനായി നുക്ക് കാത്തിരിക്കാം. ഇപ്രകാരമുള്ള ഒരു ക്രിസ്തീയ കൂട്ടായ്മയാണ് എക്യൂമെനിസത്തിന്റെ ലക്ഷ്യം.

കേരളത്തിൽ സഭകൾ കൂട്ടായി ചെയ്യുന്ന എക്യൂമെനിക്കൽ പ്രവർത്തനങ്ങൾ വിജയിച്ചുകൊണ്ടിരിക്കുന്നുവെന്നതിന്റെ ദൃശ്യമായ അടയാളമാണ് നിലയ്ക്കൽ സെൻറ് തോമസ് എക്യൂമെനിക്കൽ ട്രസ്ററും അതിന്റെ പ്രവർത്തനങ്ങളും. നമ്മുടെ കർത്താവിന്റെ ഐക്യത്തിനുവേണ്ടിയുള്ള തീവ്രമായ ആഗ്രഹത്തിന്റെയും, പ്രാർത്ഥനയുടെയും സഫലീകരണത്തിന് നിലയ്ക്കൽ എക്യൂമെനിക്കൽ സെൻറർ സഹായകരമാകുവാൻ നമുക്ക് പ്രാർത്ഥിക്കാം, പരിശ്രമിക്കാം.

ഈ പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്കാവശ്യമായ പ്രോൽസാഹനവും, ധനസഹായവും നൽകി എക്യൂമെനിക്കൽ പ്രവർത്തനങ്ങളെ വിജയിപ്പിക്കണമെന്ന് നിങ്ങളേവരോടും ഞങ്ങൾ സ്നേഹപൂർവം ആഹ്വാനം ചെയ്യുകയാണ്.

1994 ജനുവരി 29–ാം തീയതി ശനിയാഴ്ച രാവിലെ നിലയ്ക്കൽ പള്ളിയിൽവച്ചു നടക്കുന്ന വി: കുർബ്ബാന, എക്യൂമെനിക്കൽ ശുശ്രൂഷ മുതലായ കർമ്മങ്ങളിൽ എല്ലാവരും ഭക്തിപുരസ്സരം പങ്കെടുക്കണമെന്ന് ഞങ്ങൾ സ്നേഹപൂർവം നിങ്ങളോട് ആവശ്യപ്പെടുന്നു. എക്യൂമെനിക്കൽ ദിനാചരണത്തിന്റെ ഭാഗമായി തിരുവാംകോട് (നെയ്യാററിൻകര) നിന്നും മാർത്തോമ്മാശ്ളീഹായുടെ ഛായാചിത്രം വഹിച്ചുകൊണ്ടുള്ള പ്രയാണം 27–ാം തീയതി ആരംഭിച്ച് 29–ാം തീയതി നിലയ്ക്കൽ ദൈവാലയത്തിൽ എത്തിച്ചേരത്തക്കവിധം പ്ളാൻ ചെയ്തിട്ടുണ്ട്. മുൻവർഷങ്ങളിലേതുപോലെ ബഹു: ഇടവക വൈദികർ ഇവയ്ക്കെല്ലാമാവശ്യമായ നേതൃത്വം നൽകുമെന്ന് ഞങ്ങൾ പ്രത്യാശിക്കുന്നു.

എക്യൂമെനിക്കൽ ദിനാചരണത്തിനു മുമ്പായി, 1994–ജനുവരി 19–ാം തീയതി ബുധനാഴ്ച റാന്നി വലിയപള്ളിയിൽവച്ച് എക്യൂമെനിക്കൽ വൈദിക സമ്മേളനവും 22–ാം തീയതി മല്ലപ്പള്ളിയിൽവച്ച് മാനവമൈത്രി സമ്മേളനവും, നിലയ്ക്കൽ എക്യൂമെനിക്കൽ കമ്മററിയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെടുകയാണ്. ഇവയിലെല്ലാം ബന്ധപ്പെട്ട എല്ലാവരുടെയും സഹകരണവും സാന്നിധ്യവും ഞങ്ങൾ പ്രതീക്ഷിക്കുന്നു. നിലയ്ക്കൽ ദൈവാലയത്തോടനുബന്ധിച്ച് പണി പൂർത്തിയായിക്കൊണ്ടിരിക്കുന്ന ഡയലോഗ് സെൻററിന്റെ ആശീർവാദം 1994 ഏപ്രിൽ 9–ന് നടത്തുവാനാണ് ഞങ്ങൾ ആഗ്രഹിക്കുന്നത്. അതു

(ശേഷം 30–ാം പേജിൽ)

# Significance of the Christological Consensus at the Vienna Consultations in the Context of the Dialogue with Other Faiths in India

**Fr. Dr. Jacob Kurian**

This paper aims at discussing the relevance of the Vienna Christological Consensus particularly in the multireligious context of India. The Christological consensus arrived at the unofficial consultations of the theologians of the Catholic Church and the Oriental Orthodox Churches was a historic event announcing the good tidings of better ecumenical relations after the separation for fifteen centuries. A discussion on the significance of the consensus in the Indian context will be regulated by three facts: 1) Indian Christianity although it had apostolic origins, was not directly involved in the Christological disputes and deliberations of the Roman empire. 2) Christianity in India has been experiencing a growing tension between its confessional (Catholic, Orthodox or Protestant) identities and its search for an Indian Christian Identity. 3) Along with their commitment for better ecumenical relation, the Indian Churches are becoming more and more conscious of their united witness among the vast majority of non-Christians in India. Therefore, it could be stated at the outset that in Indian context some of the Christological issues which are very prominent elsewhere may not be that much prominent in India and vice versa. Our discussion in the paper will have sections:

1. Search for an Indian Christian identity and the need for unity in faith.
2. Towards an Indian Christology and the relevance of a consensus in traditional Christology.
3. A relevant approach: God, the ineffable Mystery.
4. A relevant foundation: theological pluralism.
5. Certain Christological issues and their significance in the dialogue-context in India.

## 1. Search for an Indian Christian identity and the need for unity in faith.

Identity is a vital concern for the marginal Christian minority in India. Although numerically insignificant, Christianity in India has been successful in making its presence positively felt at all levels of Indian LIfe. Churches in India are in the process of responding at various levels to, the ancient cultural heritage of India. the day to day life struggles and the inherited ecclesiastical and theological tradition. In this process, the central fact of Christian faith viz. the event of Christ should without any doubt, have a uniform expression. Therefore, the Christological consensus could be considered as a common foundational affirmation for all Churches in India. But it should also be noted that in the Indian situation no document or formal agreement has that much a crucial role as in the West.

## 2. Towards an Indian Christology and the relevance of a consensus traditional Christology.

Atleast since the 19th century there have been attempts at understanding, articulating and interpreting Christ in the multi-religious context. The claims of an exclusive Christology are slowly shifting towards an inclusive Christology with different dimensions of inclusiveness. Such inclusiveness has found expressions in the hidden'[1] 'the crown'[2] 'the unknown' and 'the universal antic'[3]' the anonymous[4] 'the acknowledged'[5] 'the unbound' and ,the revised'[6] and the new being'[7] Christological paradigms. In India particularly, we can observe that theologians who are committed to reflect on Christology in the dialogue-context are favouring a theocentric Christology rather than a Christocentric theology. The theocentric Christology

## ധ്യാനപംക്തി

(6-ാം പേജിൽനിന്നും തുടർച്ച)

ദനഹായ്ക്കു ശേഷം 3-ാം ഞായറാഴ്ച

ജനു: 23

(യോഹ. 3: 1-10)

വീണ്ടും ജനനം എന്നുള്ളതാണ് ഈ വേദഭാഗത്തെ സുപ്രധാനമായ ചിന്താവിഷയം. നിക്കോദിമോസിനോടുള്ള സംഭാഷണത്തിൽക്കൂടി കർത്താവ് ഈ വിഷയത്തിന്റെ പ്രാധാന്യം ആവർത്തിച്ച് വ്യക്തമാക്കുന്നു.

**A Birth from above:** ഉയരത്തിൽനിന്നുമുള്ള ജനനമാണ് വീണ്ടും ജനനം. പരിശുദ്ധ മാമോദീസായിൽക്കൂടി വെള്ളത്താലും ആത്മാവാലുമുള്ള ജനനം—പരിശുദ്ധാത്മ വ്യാപാരത്താൽ നടക്കുന്നു. പുത്രസ്വീകാരത്തിന്റെ നൽവരം നമ്മിൽ വ്യാപരിക്കുകയും, മനുഷ്യസൃഷ്ടി ദൈവത്തിന്റെ മകനായി മകളായി രൂപാന്തരപ്പെടുകയും സ്വർഗ്ഗരാജ്യാവകാശത്തിന്റെ മുദ്രകുത്തപ്പെടുകയും ചെയ്യുന്നു (റോമ: 8: 15-17).

ജഡത്തിൽനിന്ന് ജനിച്ചത് ജഡവും—
ആത്മാവിൽനിന്നു ജനിച്ചത്
ആത്മാവുമാകുന്നു—

ഈ ദൃശ്യലോകജീവിതത്തിന് മൺമയ... ഭൗമികവും, ജഡികവുമായ ഒരു ജനനം. ദൃശ്യനായ പിതാവും ദൃശ്യമായ ഭവനവും, ദൃശ്യമായ മൺകൂടാരത്തിലെ ജീവിതവും. അദൃശ്യനായ പിതാവിന്റെ ഭവനത്തിലെ വാസത്തിന് (യോഹ: 14: 2) ഒരു ആത്മീക ശരീരം ആവശ്യമായിരിക്കുന്നു. അതിന് ഒരു ജനനവും നടന്നേമതിയാവൂ. വി. മാമോദീസാ ക്രമത്തിൽ ''ആത്മീയ ഉദരം'' എന്ന പ്രയോഗം കാണുന്നു. ആത്മീയ ഉദരത്തിൽ നിന്ന് ജനിക്കുന്നത് 'ആത്മീയ ശിശുവത്രേ.' ഈ കണ്ണുകൾക്ക് ഇപ്പോൾ ദൃശ്യമല്ലാത്ത അദൃശ്യനായ പിതാവിന്റെ ഭവനത്തിലെ ജീവിതത്തിനു വേണ്ടി ആത്മാവിൽനിന്നുള്ള ജനനം മാമോദീസായിൽക്കൂടി നമ്മിൽ നടന്നിരിക്കുന്നു.

### മൺമയന്റെ സാദൃശ്യം— സ്വർഗ്ഗീയന്റെ സാദൃശ്യം

ലോകത്തിന്റെയും, പ്രകൃതിയുടെയും, ശരീരത്തിന്റെയും നിയമങ്ങൾക്കു വിധേയമായ ജനനത്തിൽകൂടി മൺമയന്റെ സാദൃശ്യം നാം ധരിക്കുന്നു. മൺമയന്റെ സാദൃശ്യം നാം ധരിച്ചതുപോലെ സ്വർഗ്ഗീയന്റെ സാദൃശ്യം നാം ധരിക്കണം. അതിന് ഒരു ആരംഭം വേണം. ക്രിസ്തു നിങ്ങളിൽ ഉരുവാകുവോളം ഞാൻ പിന്നെയും പ്രസവവേദനപ്പെടുന്നു. (ഗലാ. 4:19) സ്വർഗ്ഗീയന്റെ സ്വരൂപവും, തേജസ്സും നാം പ്രാപിക്കു... ...ിൽനിന്നുമുള്ള ജനനത്തിൽകൂടിയാ... ...ത് അലൗകികവും, ബുദ്ധിക്കും യുക്തിക്കും അതീതവും, പരിശുദ്ധാത്മാവി

---

begins with the fact of the only God who is the central dynamism of all religions.

What could be a possible connection between a traditional Christology and a theocentric Christology? The major tension between a traditional Christology and a theocentric Christology is brought out in the following words of S. J. Samartha.

'The major element that is missing in all Christologies that have been imported by the West to the rest of the world is a theological response to the powerful presence of other religions. The theological implications of this fact are often ignored by theologians not only in the West but by those of other countries also. Asia is the most religious and the least christian of all continents ... ... Christologies based on a Europe centred history, a too narrow or deductive Christ-centred theology, and a church-centred mission tied to classical dogmas about the person of Christ and theories of atonement which respond to Western needs, are not only irrelevant to the life of the people but often obstruct the life and witness of the Church in Asia....'[8]

Samartha, is very particular to point out that discarding traditional Christology is no solution to the above tension. 'But the longing for new christologies is not just to be free from bondage to Western Christologies. It will be both ungrateful and irresponsible for theologians in Asia to regard nearly two thousand years of Western Christian theology as of no consequence to their own theological enterprise'.[9]

Like any other sensible thinker he has affirmed the need of a 'continuity of Christian life and rhought'[10] in all forms of theocentric Christologies. Therefore, traditional Christology, well-formulated and rightly interpreted as in the Vienna consensus can function as a foundation of any theocentric Christolog(y)(ies). The theocentric Christology may need, the first Vienna communique affirms, 'to interpret in contemporary terms how the Son of God becoming one with us in the Incarnation affects the life of man today'.[11]

(Contd;)

ന്റെ നവീകരണത്താലും ആകുന്നു. സ്വർഗ്ഗരാജ്യാവകാശത്തിന് ഈ നശ്വരതയിൽ ആ അനശ്വരത മുദ്രകുത്തപ്പെടുന്നു. പരിശുദ്ധ മാമോദീസായിൽകൂടി യേശുക്രിസ്തുവാകുന്ന മുന്തിരിവള്ളിയോട് ഒട്ടിച്ചേർക്കപ്പെടുന്ന ആദാമ്യസന്തതി സ്വർഗ്ഗീയന്റെ അതേപ്രതിമയായി രൂപാന്തരപ്പെടുന്നു.

### പുതിയ സൃഷ്ടി

ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു. (2 കോരി. 8:17). മാതാവിന്റെ ഉദരത്തിൽനിന്ന് ജനിച്ചുവീഴുന്ന സൃഷ്ടി ഈ ലോകത്തിന് അനുരൂപനായിരിക്കുന്നപ്രകാരം വി. മാമോദീസായിൽകൂടി സംജാതമാകുന്ന പുതിയ സൃഷ്ടി യേശുക്രിസ്തുവിനോടുകൂടിയുള്ള നിത്യജീവനെ ലക്ഷ്യംവച്ചു മുന്നേറുന്നു. പാപശരീരത്തിനു നീക്കംവരേണ്ടതിന് നമ്മുടെ പഴയ മനുഷ്യൻ അവനോടുകൂടി ക്രൂശിക്കപ്പെട്ടു. പാപ സ്വഭാവങ്ങൾക്കു വിധേയമായ പഴയ മനുഷ്യന്റെ ശരീരം ക്രിസ്തുവിനോടുകൂടി ക്രൂശിക്കപ്പെട്ട് ഒരു പുതിയ ജീവനും ജീവിതവും സ്വഭാവവും വീണ്ടും ജനനത്തിന്റെ പ്രത്യേകതകളായി മനസിലാക്കണം. പഴയ മനുഷ്യനെ ഉപേക്ഷിച്ച് നിങ്ങളുടെ ഉള്ളിലെ ആത്മാവ് സംബന്ധമായി പുതുക്കം പ്രാപിച്ച് സത്യത്തിന്റെ ഫലമായ നീതിയിലും, വിശുദ്ധിയിലും ദൈവാനുരൂപമായി സൃഷ്ടിക്കപ്പെട്ട പുതുമനുഷ്യനെ ധരിച്ചുകൊൾവീൻ. (എഫേ: 4: 23–24). സത്യം നീതി, വിശുദ്ധി ഇവ ഉൾക്കൊള്ളുവാൻ യേശുക്രിസ്തുവിന് അനുരൂപമല്ലാത്തതിനെ പുറംതള്ളി ദൈവതേജസ്സിനാൽ നവീകരിക്കപ്പെട്ട ഒരു പുതിയ സൃഷ്ടിയെ പൗലോസ്ശ്ലീഹാ ദർശനം കാണുന്നു.

## കൊഹനെ (പട്ടക്കാരുടെ) ഞായറാഴ്ച

ജനു: 30

(മത്താ: 24. 42–51) (മത്താ: 25. 14–30)

സഭയുടെ പൊതുവായ പൗരോഹിത്യവിളിയിൽനിന്നും അതിശ്രേഷ്ഠമായ ആചാര്യ ശുശ്രൂഷാ ധർമ്മം നിറവേററുവാൻ ദൈവത്താൽ വിളിക്കപ്പെടുന്ന പുരോഹിതൻ ദൃശ്യസഭയിലെ ശുശ്രൂഷാ സമൂഹത്തിൽനിന്നും ആന്തരീയ സംഘത്തിലേക്കു വേർപിരിഞ്ഞിരിക്കുന്ന ആചാര്യൻമാരെ പ്രത്യേകം അനുസ്മരിക്കുന്ന ദിനം. ഇടയശ്രേഷ്ഠൻ വാഗ്ദാനം ചെയ്തിട്ടുള്ള തേജസ്സിന്റെ വാടാത്ത കിരീടം പ്രാപിക്കാൻ വിശ്വസ്തരായി ഗണിക്കപ്പെടാൻ പ്രാർത്ഥിക്കാം.

### 1. ഭരമേൽപ്പിച്ച സമയത്തെ ശുഭപ്രതീക്ഷകൾ

ഭാഗ്യവാൻ, വിശ്വസ്തൻ എന്നീ നല്ല നാമങ്ങളും, സത്കീർത്തിയും ആഗ്രഹിച്ച് തൃപ്തനായാൽ പോരാ—യജമാനന്റെ പ്രതീക്ഷകൾക്കു പരിയായി മുന്തിരിത്തോപ്പിൽ യത്നിക്കണം. ''പ്രവർത്തിക്കാത്ത മനുഷ്യനെ ദൈവം സഹായിക്കില്ല.'' (സോഫാക്ലീസ്).

വിശ്വസ്തനായ ദാസൻ ഏതുനാഴികയിലും ഉണർവ്വുള്ളവനും ഒരുക്കമുള്ളവനും ആയിരിക്കും. യജമാനൻ ഭരമേൽപ്പിച്ച ഉത്തരവാദിത്വം നിതാന്ത ജാഗ്രതയോടെ നിറവേററപ്പെടണം. യജമാനന്റെ മനസ് അറിഞ്ഞ് തക്ക പ്രയത്നങ്ങൾക്ക് തക്ക പ്രതിഫലം ലഭിക്കുമെന്നുള്ള ശുഭപ്രതീക്ഷയോടുകൂടി ജീവിതവിളിയിൽ കർമ്മനിരതൻ ആയിരിക്കണം. വിശ്വസ്തനും ബുദ്ധിമാനുമായ ദാസൻ ഭാഗ്യവാൻ. അലസനും, മടിയനും, നിരുത്തരവാദിയുമായ ദാസന് കരച്ചിലിന്റെയും, പല്ലുകടിയുടെയും ഭാഗ്യംകെട്ട അനുഭവം.

താലന്തുകളുടെ ഉപമയിലും (മത്താ. 25: 14–30). വിശ്വാസപൂർവ്വം ഭരമേൽപ്പിച്ച താലന്തുകളെ വർദ്ധിപ്പിച്ച ദാസൻ കൊള്ളാവുന്നവനും, പ്രയോജനമുള്ളവനുമത്രേ. യജമാനന്റെ ഹൃദയത്തിന് സന്തോഷവും, സമാധാനവും, സുതൃപ്തിയും ഉൾക്കൊള്ളുവാൻ തക്കവിധം താലന്തുകൾ വ്യാപാരംചെയ്ത ശുശ്രൂഷകൻ യജമാനന്റെ സന്തോഷത്തിലേക്ക് പ്രവേശിക്കും. ദുഷ്ടനും, മടിയനുമായ ദാസാ എന്ന ദുഃഖകരമായ ശബ്ദം ആർക്കും ഹിതകരമല്ല. ദൈവഹിതം നിറവേററാത്തവൻ ഹിതകരമല്ലാത്ത അനുഭവത്തിന് യോഗ്യൻ.

ഉൽസാഹശീലമില്ലാത്ത ദാസൻ ദൈവദൃഷ്ടിയിൽ പ്രയോജനമില്ലാത്തവനാണ്. അവനെ ഭരമേൽപ്പിച്ചതും പ്രയോജനമില്ലാതെ നിലനിൽക്കും. യജമാനൻ അത് തിരിച്ചെടുത്താൽ അത് നീതി തന്നെ. ഒരു താലന്ത് ലഭിച്ചവൻ ഉടയവന്റെ മുതൽ നാനാവിധമാക്കിയില്ല, നശിപ്പിച്ചില്ല. എന്നാൽ യജമാനന്റെ ഉദ്ദേശ്യവും, ലക്ഷ്യവും, പ്രതീക്ഷയും സാധൂകരിച്ചില്ല. ഉണർന്നും, ഉയർന്നും ബുദ്ധിപൂർവം ചിന്തിച്ച് പ്രവർത്തിക്കാത്ത ദാസൻ ശുഭപ്രതീക്ഷകൾ സഫലീകരിച്ചില്ല. പ്രതിഫലമോ അശുഭമായ പര്യവസാനം. ഉണർവും ഉൽസാഹവുമുള്ള ഭൃത്യൻ എന്നെന്നും സന്തോഷത്തോടെ നിൽക്കുവാൻ യോഗ്യൻ.

### 2. ജീവപര്യന്തം വിശ്വസ്തനായിരിക്ക

എന്നെ അയച്ചവന്റെ പ്രവൃത്തി പകൽ ഉള്ളേടത്തോളം നാം ചെയ്യേണ്ടതാകുന്നു. (യോഹ. 9: 4) സ്വർഗ്ഗസ്ഥ പിതാവ് ഏൽപ്പിച്ച ദൗത്യം യേശുതമ്പുരാൻ ശ്രേഷ്ഠമായ നിലയിൽ പൂർത്തീകരിച്ചു. നാം ഓരോരുത്തരും നല്ല ഫലം പുറപ്പെടുവിക്കുന്ന വൃക്ഷം ആയിത്തീരണം. കായ്ക്കാത്ത അത്തിയല്ല—ഇലകൾ മാത്രമുള്ള വൃക്ഷവുമല്ല. തെരഞ്ഞെടുക്കപ്പെട്ട ഒരു. ശിഷ്യനെക്കുറിച്ച് യേശുതമ്പുരാൻ വേദനയോടെ അരുൾചെയ്തു. ''ആ മനുഷ്യൻ ജനിക്കാതിരുന്നു എങ്കിൽ അവന് കൊള്ളാമായിരുന്നു.'' (മത്താ. 26: 24). യൂദാ ജനിച്ചതുകൊണ്ടും വളർന്നതുകൊണ്ടും, പ്രത്യേകം വിളിക്കപ്പെട്ടതുകൊണ്ടും എന്തു പ്രയോജനം? ആ അവിശ്വസ്തതയിൽ രക്ഷിതാവിന്റെ വേദന വർദ്ധിച്ചു. മനുഷ്യൻ പ്രവർത്തികളെ വിലയിരുത്തുന്നു. ദൈവം പ്രവർത്തികളുടെ ഉദ്ദേശശുദ്ധി പരിശോധിക്കുന്നു.

ഉയർത്തെഴുന്നേററ കർത്താവിന്റെ ദർശനം ലഭിക്കുന്നതുവരെ പൗലോസ്ശ്ളീഹാ ക്രിസ്തുസഭയ്ക്ക് യോഗ്യനായിരുന്നില്ല. ദൈവവിളി അനുസരിച്ച് സമർപ്പിച്ചു കഴിഞ്ഞപ്പോൾ പുതിയ ആത്മാവോടും, ശക്തിയോടുംകൂടി പ്രയോജനമുള്ള ക്രിസ്തീയ ഓട്ടം ഓടി സഭയ്ക്കും, സഭാ നാഥനും നേട്ടങ്ങൾ നേടി. 'അവൻ മുമ്പേ പ്രയോജനമില്ലാത്തവൻ ആയിരുന്നു. ഇപ്പോഴോ നല്ല പ്രയോജനമുള്ളവൻ." (ഫില. 11-ാം വാക്യം).

കർത്താവ് നമ്മെക്കുറിച്ച് ഇന്ന് എന്തു സാക്ഷ്യം കൽപ്പിക്കും—

"എന്റെ ഉള്ളം പ്രസാദിക്കുന്ന
എന്റെ പ്രിയ മകൻ!"

ചെയ്‌വാനുള്ളത് വേഗം ചെയ്ത് കാര്യവിചാര കണക്കുമായി (ലൂക്കോ: 16.2). സന്തോഷത്തോടെ തേജസിന്റെ വാടാത്ത കിരീടത്തിനായി (1 പത്രോ. 5: 4) കാത്തിരിക്കാം. നീ മരണ പര്യന്തം വിശ്വസ്തനായിരിക്ക: എന്നാൽ ഞാൻ ജീവന്റെ കിരീടം നിനക്ക് തരും. (വെളി. 2:10)

## ആനീദേ (മരിച്ചവരുടെ) ഞായറാഴ്ച

ഹെബ്രാ: 6

(ലൂക്കോ. 12: 32-49)

ദൈവത്തിന്റെ ജ്ഞാനത്താലും ചിന്തയാലും സർവ സൃഷ്ടിയുടെയും ഉത്ഭവവും നിലനിൽപ്പും സംരക്ഷണവും ഉണ്ടാകുന്നു. ദൈവത്തിന്റെ ആജ്ഞയാൽതന്നെ സൃഷ്ടിയിൽ അഴിവും, നാശവും സംഭവിക്കുന്നു. മരണമില്ലാത്തവനായ ദൈവം പാപവീഴ്ചയ്ക്ക് വിധേയമായ ലോകത്തിൽ മരണവും നാശവും നിശ്ചയിച്ചു. തന്റെ ഏകജാതൻ മരണമില്ലായ്മയുടെ ഔഷധവും (Medicine of Immortality) മനുഷ്യവർഗ്ഗത്തിന് ദാനം ചെയ്തു. നശ്വരതയിൽനിന്നും അനശ്വരതയിലേക്കുള്ള പ്രയാണത്തിന്റെ ആഹ്വാനമത്രെ ഉയിർപ്പ്.

### 1. പ്രത്യാശാ ജീവിതത്തിന്റെ പൂർത്തീകരണം

നാം ഈ ആയുസിൽമാത്രം ക്രിസ്തുവിൽ പ്രത്യാശവച്ചിരിക്കുന്നു എങ്കിൽ സകല മനുഷ്യരിലും അരിഷ്ടൻമാരത്രെ. (1 കോരി. 15-19). ഈ ആയുസ് എത്രയോ ക്ഷണികം! യാക്കോബ് ശ്ളീഹായുടെ വാക്ക് ശ്രദ്ധിക്കുക. നാളത്തേതു നിങ്ങൾ അറിയുന്നില്ലല്ലോ. നിങ്ങളുടെ ജീവൻ എങ്ങനെയുള്ളത്. അൽപ്പനേരത്തേക്കു കാണുന്നതും, പിന്നെ മറഞ്ഞുപോകുന്നതുമായ ആവിയല്ലയോ? ഇന്നു കണ്ട് നാളെ വാടുന്ന പൂക്കളെപ്പോലെയും, ഒരു നിമിഷം മാത്രം ആയുസുള്ള വെള്ളത്തിലെ കുമിള പോലെയും നശ്വരവും, ക്ഷണികവുമായ മനുഷ്യായുസ്. സോക്രട്ടീസ് പറയുന്നു; 'മനുഷ്യാ നീ നിന്നെത്തന്നെ അറിയുക'. നീ ഇന്നുണ്ട്, നാളെയുണ്ടോ എന്നറിഞ്ഞുകൂടാ. ഈ ലോകജീവിതം മനുഷ്യന് നിത്യത വാഗ്ദാനം ചെയ്യുന്നില്ല.

ഒന്നിനെ സ്വായത്തമാക്കാൻ മററൊന്ന് കൈവെടിയണം. മൺമയന്റെ സാദൃശ്യം ഉപേക്ഷിക്കുമ്പോൾ സ്വർഗ്ഗീയമായതിലേക്കുള്ള പ്രവേശനം ലഭിക്കും. ഗോതമ്പുമണി നിലത്തുവീണ് അത് ചാകുന്നില്ലായെങ്കിൽ അത് അങ്ങനെതന്നെയിരിക്കും. മണ്ണ് മണ്ണോടു ചേരുമ്പോൾ പുതിയ വെളിച്ചം ഉദിക്കും. പുതിയ ദർശനങ്ങളും, വളർച്ചയും അനുഭവങ്ങളും, സന്തോഷംനിറഞ്ഞ ജീവിതവും.

മരണാനന്തരം പ്രത്യാശാ ജീവിതം അസ്തമിക്കുന്നു. കാരണം മുഖാമുഖം എല്ലാം യാഥാർത്ഥ്യമാകുന്നു. ദൈവതേജസിങ്കൽ നിഴലുകൾ ഇല്ല. വിശ്വസിച്ചിരുന്നതും, പ്രത്യാശവച്ചിരുന്നതുമെല്ലാം അർത്ഥവത്താകും. "കർത്താവിൽ മൃതരായവർ ഭാഗ്യവാൻമാർ." ഇന്ന് പ്രത്യാശയിൽകൂടി സ്വപ്നം കാണുന്നതെല്ലാം അന്ന് ബോധ്യമാകും. "എന്റെ പിതാവിന്റെ ഭവനത്തിൽ അനേകം വാസസ്ഥലങ്ങൾ ഉണ്ട്." (യോഹ. 14: 2). പ്രത്യാശയുള്ള കണ്ണുകളോട് അതിന്റെ മനോഹരത്വം ദർശിക്കാൻ ശ്രമിക്കുക. സ്വർഗ്ഗീയ ഗണങ്ങളോട് സംയോജിക്കുവാൻ ഭൗമീക ബന്ധങ്ങൾ മരണത്തിൻ ദൂതൻ അവസാനിക്കുമ്പോൾ പിതാവിന്റെ ഭവനത്തിലെ ജീവിതമഹത്വം പരിപൂർണ്ണമായി നാം അനുഭവിക്കും.

### 2. കരുണയില്ലാത്തവന് കരുണയില്ലാത്ത ന്യായവിധി

ഈ എളിയവരിൽ ഒരാൾക്ക് നിങ്ങൾ ചെയ്യാതിരുന്നിട്ടുള്ളതെല്ലാം എനിക്കുതന്നെയാണ് ചെയ്യാതിരുന്നത് എന്ന്, ഞാൻ സത്യമായിട്ട് നിങ്ങളോടു പറയുന്നു. ഇവർ നിത്യശിക്ഷയിലേക്കും നീതിമാൻമാർ നിത്യജീവനിലേക്കും പ്രവേശിക്കും. (മത്താ. 25: 45-46). സന്തോഷമുള്ളവരുടെ മുഖം സന്തോഷമുള്ളതായിട്ടും, വിഷാദമുള്ളവരുടെ മുഖം വിഷാദമുള്ളതായിട്ടും കണ്ണാടി പ്രതിഫലിപ്പിക്കും. വിഷാദമുള്ളവന്റെ മുഖം അപ്രകാരംതന്നെ കണ്ണാടി പ്രതിഫലിപ്പിച്ചാൽ അത് കണ്ണാടിയുടെ കുററംകൊണ്ടല്ലല്ലോ. നമ്മുടെ പ്രവർത്തികൾക്കും മനോഭാവങ്ങൾക്കുമനുസരിച്ച് ദൈവത്തിന്റെ നീതി നടപ്പിൽവരും. അവിടുന്ന രൂപംചെയ്യുന്നു: "അനുഗ്രഹിക്കപ്പെട്ടവരേ സ്വർഗ്ഗരാജ്യം വന്ന് അനുഭവിച്ചുകൊൾവീൻ." "ശപിക്കപ്പെട്ടവരെ പോകുവീൻ." വലത്തുഭാഗത്തുള്ളവർ തങ്ങളുടെ പ്രവൃത്തിമുഖേന കരുണ സ്വീകരിക്കുന്നു. സന്തോഷകരമായ ശബ്ദം കേൾക്കുന്നു. ഇടത്തുഭാഗത്തുള്ളവർ തങ്ങളുടെ സഹോദരങ്ങളോട് ക്രൂരമായി പെരുമാറിയതിനാൽ കയ്പു നിറഞ്ഞ വാക്കുകളാൽ തന്നെ ദൈവം അവരേയും സംബോധന ചെയ്യുന്നു. "കരുണയുള്ളവർ ഭാഗ്യവാൻമാർ എന്തെന്നാൽ അവർക്ക് കരുണ ലഭിക്കും." കരുണയുടെ ഫലം കരുണയായിട്ടുതന്നെ ലഭിക്കും. കരുണയില്ലാത്ത അവസ്ഥ നാം വിലമതിച്ചാൽ കരുണ നമ്മെയും വിട്ടകലും. "ജീവനുള്ളവരോടും, മരിച്ചവരോടും കരുണ ചെയ്യുന്ന ദൈവത്തോട്" (രൂത്ത് 2:20) നമുക്ക് പ്രാർത്ഥിക്കാം.






കുഞ്ഞനുജന്മാരേ.... കുഞ്ഞനുജത്തിമാരേ....

അനുഗ്രഹകരവും ആനന്ദപൂർണ്ണവുമായ നവവത്സരാശംസകൾ നേരുന്നു.

ക്രിസ്മസ് കഴിഞ്ഞു. ക്രിസ്മസ് അപ്പൂപ്പൻ നമ്മോടു യാത്ര പറഞ്ഞു പിരിഞ്ഞു. നല്ല നല്ല സമ്മാനങ്ങളുമായി അടുത്ത വർഷവും ക്രിസ്മസ് അപ്പൂപ്പൻ വരും. ക്രിസ്മസ് അപ്പൂപ്പൻ യാത്ര പറഞ്ഞു പിരിഞ്ഞാലും ഒരിക്കലും ഒരിക്കലും നമ്മോടു യാത്ര പറയാത്ത ഒരു ആത്മ സ്നേഹിതൻ നമുക്കുണ്ട്; യേശുനാഥൻ. യേശുനാഥന്റെ പൂന്തോട്ടത്തിൽ കഥ പറഞ്ഞും പാട്ടു പാടിയും കഴിയുന്നത് എത്ര ആനന്ദകരമാണ്. അരുമനാഥന്റെ തിരുമാർവ്വിൽ ചാരിയിരിക്കുമ്പോൾ, ആ വിശുദ്ധ സ്നേഹത്തിന്റെ ചൂടേററ് നമ്മുടെ ഹൃദയങ്ങളിൽ സ്നേഹം പൂത്തുലയും.

സ്നേഹം ഹൃദയങ്ങളെ തമ്മിൽ അടുപ്പിക്കുന്നു. ആത്മ സ്നേഹിതന്മാർ എത്ര അകലത്തിലാണെങ്കിലും അവർക്കു തമ്മിൽ ഹൃദയത്തിന്റെ ഭാഷയിൽ സംസാരിക്കാൻ കഴിയും. ഹൃദയത്തിന്റെ ഭാഷ സ്നേഹത്തിന്റെ ഭാഷയാണ്. അങ്ങു ദൂരെ ആൽപ്സ് പർവ്വതത്തിന്റെ നാട്ടിൽ താമസിക്കുന്ന സ്നേഹിതന്, വിദൂരമായ ഹിമാലയത്തിന്റെ നാട്ടിൽ താമസിക്കുന്ന സ്നേഹിതനുമായി ഹൃദയംകൊണ്ടു സംസാരിക്കാൻ കഴിയും. അവർ ശരീരംകൊണ്ട് അകലെയാണെങ്കിലും മനസുകൊണ്ട് എപ്പോഴും അയൽക്കാരായിരിക്കും. ലോകത്തെങ്ങുമുള്ള ഉണ്ണിക്കിടാങ്ങളുടെ അരുമ സ്നേഹിതനാണ് യേശുനാഥൻ.

കഴിഞ്ഞ ലക്കം 'മലങ്കരസഭയിൽ' കുഞ്ഞിച്ചായന്റെ കൂടെ മേഘാലയത്തിലേക്ക് എന്ന ശീർഷകത്തിൽ വന്ന ഒരു ലേഖനം നിങ്ങൾ വായിച്ചിരിക്കുമെന്ന് കുഞ്ഞിച്ചായൻ വിശ്വസിക്കുന്നു. കുഞ്ഞിച്ചായന്റെ വലിയ കൂട്ടുകാരൻ എഴുതിയ ആ ലേഖനം വിലപ്പെട്ട ഒരു ക്രിസ്മസ് സമ്മാനം ആയിരുന്നു. കുഞ്ഞിച്ചായനെ ഏററം അടുത്തറിയാവുന്ന ഒരു കൂട്ടുകാരനാണ് അദ്ദേഹം. ഒരു സ്നേഹിതൻ എന്നു മാത്രം ആ ലേഖനത്തിന്റെ ചുവട്ടിൽ എഴുതിയിരുന്നതുകൊണ്ട് ലേഖകൻ ആരെന്ന് അധികം പേർക്കും മനസിലായി കാണുകയില്ല.

മലങ്കരസഭയുടെ അഭിമാനഭാജനം ആയ ഡോ. കെ. എം.. ജോർജച്ചൻ ആണ് ആ ലേഖകൻ. അദ്ദേഹം ഇപ്പോൾ സ്വിററ്സർലണ്ടിൽ—ജനീവാ നഗരത്തിൽ—താമസിക്കുന്നു. യൂറോപ്പിലെ ഏററം സുന്ദരരാജ്യമായ സ്വിററ്സർലണ്ടിൽനിന്നും ജോർജച്ചൻ അയച്ച ആ സുന്ദരലേഖനം ഈവർഷം ലഭിച്ച സുന്ദരങ്ങളായ മൂന്നു ക്രിസ്മസ് സമ്മാനങ്ങളിൽ ഒന്നായിരുന്നു. മലങ്കരസഭാ മാസികയുടെ ചീഫ് എഡിററർ ജേക്കബ് കുര്യനച്ചനും സബ് എഡിററർ സിബി തരകനും ആണ് മററു രണ്ട് സമ്മാനങ്ങൾ നല്കിയത്. അവർക്ക് ഇരുവർക്കും കഴിഞ്ഞ ലക്കത്തിൽ നന്ദി പറഞ്ഞിരുന്നു. ബ. ജോർജ് അച്ചന് ഹൃദയപൂർവ്വം നന്ദി പറയുന്നു.

''ഒരു പൂവ് ആരെങ്കിലും സമ്മാനിച്ചാൽ പോലും എന്റെ ഹൃദയം നന്ദികൊണ്ട് നിറയും''. മലയാളത്തിലെ ഏററം പ്രശസ്ത നാടകകൃത്തായ എൻ. എൻ. പിള്ളയുടെ വാക്കുകളാണിത്. ഒരു പുരസ്ക്കാരം ലഭിച്ചപ്പോൾ അതിനു നന്ദി പറഞ്ഞുകൊണ്ട് അദ്ദേഹം പ്രസംഗിക്കുകയായിരുന്നു. ഈ വാക്കുകൾ കുഞ്ഞിച്ചായനെ ആഴമായി സ്പർശിച്ചു. ആരെങ്കിലും നമുക്ക് ഒരു ചെറിയ ഉപകാരം ചെയ്താൽ പോലും അതിനു നാം നന്ദിയുള്ളവർ ആയിരിക്കണം. നന്ദി നിറഞ്ഞ വാക്കുകൾ മനസിന് കുളിർമ്മ പകരുന്നു.

ജീവിതത്തിന് സൗരഭ്യം പകരുന്ന ഓർമ്മകൾ 'മനസ്സിന്റെ പൂക്കൂട'യിൽ സൂക്ഷിച്ചുവയ്ക്കാൻ എല്ലാവരും ഇഷ്ടപ്പെടുന്നു. മനസിന്റെ പൂക്കൂടയിൽ നിന്നും ഒരു സുന്ദരപുഷ്പം പുറത്തെടുക്കുന്നതിനും അതിന്റെ ഇതളുകൾ തലോടുന്നതിനും കുഞ്ഞിച്ചായൻ ആഗ്രഹിക്കുന്നു.

സംഭവം നടന്നിട്ട് വർഷങ്ങൾ ഏറെയായി. പറക്കോട്ട് വച്ച് ഒരു മഹാ സമ്മേളനം നടക്കുന്നു. സമ്മേളനം ഉദ്ഘാടനം ചെയ്തത് നമ്മുടെ ഇപ്പോഴത്തെ പ. ബാവാ തിരുമേനിയാണ്. അന്ന

## 30-ാം ഓർമ്മപ്പെരുനാൾ

ജനുവരി 3-ന് ആചരിച്ചു



പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

**Very Rev. Koshy Poovathoor**
**Cor Episcopa & Family**
**Chicago, U. S. A.**

ദ്ദേഹം കൊല്ലം ഭദ്രാസനാധിപൻ ആയ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ ആയിരുന്നു. പറക്കോടു പള്ളിക്കാർ തങ്ങളുടെ സ്നേഹത്തിന്റെയും ഭക്തിയുടെയും സൂചകമായി അഭിവന്ദ്യ തിരുമേനിക്ക് ഒരു പൂച്ചെണ്ട് സമർപ്പിച്ചു. ആ സമ്മേളനത്തിൽ ഒരു ആശംസാ പ്രസംഗം ചെയ്യുന്നതിന് കുഞ്ഞിച്ചായനും ഭാഗ്യം ലഭിച്ചു.

''പൂക്കളെ സ്നേഹിക്കുന്ന നിനക്ക് ഒരു സമ്മാനം'' എന്നു പറഞ്ഞുകൊണ്ട് സ്നേഹസമ്പന്നനായ പ. പിതാവ് ആ പൂച്ചെണ്ട് കുഞ്ഞിച്ചായനു നൽകി. നീണ്ട കരഘോഷങ്ങൾക്കിടയിൽ കുഞ്ഞിച്ചായൻ ആ സമ്മാനം ഏറ്റുവാങ്ങി, ഒരു ആത്മീയ പിതാവിന്റെ വാൽസല്യത്തിന്റെയും സ്നേഹത്തിന്റെയും പ്രതീകം ആയിരുന്നു ആ സമ്മാനം. വളരെ നാൾ ആ പൂച്ചെണ്ട് ഞാൻ സൂക്ഷിച്ചിരുന്നു. ആ പൂച്ചെണ്ടിലെ പൂക്കൾ വാടിക്കരിഞ്ഞിട്ടും, എന്റെ മനസ്സിന്റെ പൂക്കൂടയിൽ ആ സ്നേഹപുഷ്പം വാടാതെ കിടക്കുന്നു' പ. ബാവാ തിരുമനസ്സിലെ ചുണ്ടിൽ വിടരുന്ന 'മന്ദഹാസപുഷ്പം' പോലെ മനോഹരമാണ് ആ സ്നേഹപുഷ്പം. സ്നേഹസമ്പന്നനായ പ. പിതാവിന്റെ ജന്മദിനം ജനുവരി 30-ാം തീയതിയാണ്. 80-ാം തിരുവയസിലേക്ക് പ്രവേശിക്കുന്ന പ. പിതാവിന് യേശുനാഥന്റെ പൂന്തോട്ടത്തിലെ കുഞ്ഞനുജന്മാർക്കും കുഞ്ഞനുജത്തിമാർക്കും വേണ്ടി ആശംസകൾ നേരുന്നു.

മലങ്കര സഭയുടെ അഭിമാനഭാജനമായ ഒരു പുരോഹിത ശ്രേഷ്ഠനുകൂടി അഭിനന്ദനങ്ങൾ അർപ്പിക്കാൻ കുഞ്ഞിച്ചായനെ അനുവദിക്കുക. മലങ്കര സഭാ മല്പാൻ പദവിയിലേക്ക് ഉയർത്തപ്പെട്ട ബ. കോരുതു മല്പാനച്ചനാണത്. കറപുരളാത്ത മനസ്സിന്റെയും, നാവിന്റെയും ഉടമയായ കോരുതു മല്പാനച്ചൻ ഒരു മഹാപണ്ഡിതനാണ്. അദ്ദേഹത്തിന്റെ നാവിൽനിന്ന് എന്നതിനേക്കാൾ അധികം ആയി ഹൃദയത്തിൽ നിന്നാണ് ഭക്തിനിർഭരമായ സുറിയാനിഗീതങ്ങൾ ഉയരുക. കോരുതു മല്പാനച്ചൻ സുറിയാനിഗീതങ്ങൾ ആലപിക്കുമ്പോൾ അദ്ദേഹത്തോടൊപ്പം മാലാഖമാരും പറന്നു പാടി നൃത്തം ചെയ്യുന്നുണ്ടാവും. പാണ്ഡിത്യവും, സ്ഥാനലബ്ധിയും അദ്ദേഹത്തെ അഹങ്കാരി ആക്കുന്നില്ല. മറിച്ച് കൂടുതൽ കൂടുതൽ വിനയസമ്പന്നൻ ആക്കുന്നു. വന്ദ്യനായ ആ വൈദിക ശ്രേഷ്ഠന്—കോരുതു മല്പാനച്ചന്—ഹൃദയപൂർവ്വം ആശംസകൾ നേരുന്നു.

വളരെ നാൾ മുമ്പ് കുഞ്ഞിച്ചായൻ 'പുതുവൽസരയപ്പൂപ്പന്റെ പൂക്കൂട' എന്ന ഒരു കുഞ്ഞുകഥ കുഞ്ഞുങ്ങൾക്കുവേണ്ടി എഴുതിയിരുന്നു. ആ കഥ ആവർത്തിക്കുന്നില്ലെങ്കിലും, പുതുവൽസര സന്ദേശം നല്കുന്നതിനുവേണ്ടി ചുരുക്കമായി പറയട്ടെ:—

''കുറെ കൊച്ചു കുട്ടികൾ കായൽത്തീരത്തുള്ള വെള്ള മണൽത്തിട്ടയിൽ ഉല്ലാസവേള ഒരുക്കുന്നു. കളിയും, ചിരിയും, പാട്ടും എല്ലാമായി അവർ ആഹ്ളാദിക്കയാണ്. വട്ടയപ്പം കൊതിയൻ കുട്ടപ്പനും, നെയ്യപ്പം കൊതിയൻ അയ്യപ്പനും നെയ്ച്ചോറു കൊതിച്ചി ഐഷായും, ശർക്കര കൊതിയൻ വർക്കിക്കുഞ്ഞും എല്ലാം ഉണ്ട് ആ കളിസംഘത്തിൽ. അവരിൽ നിന്നും അകന്നുമാറി 'ജോ' എന്ന ഒരു കൊച്ചു കുട്ടി കായൽത്തിരകളുടെ നൃത്തം കണ്ടു രസിക്കയാണ്. അപ്പോൾ തിരകളോടു മല്ലടിച്ചുകൊണ്ട് ഒരു ചെറുവഞ്ചി അവിടേക്കു പാഞ്ഞുവന്നു. അവസാനം അതു കായൽത്തീരത്തു വന്നടുത്തു, ആ വഞ്ചിയിലെ വഞ്ചിക്കാരനെക്കണ്ട് ജോ അത്ഭുതപ്പെട്ടു.

''വെളുവെളെ വെളുത്ത വെള്ളത്താടിയും വെള്ളക്കുപ്പായവും ഉള്ള വെള്ളനിറക്കാരൻ അപ്പൂപ്പൻ. പാൽക്കടലിൽ കുളിച്ചിട്ടു വരികയാണെന്നു തോന്നും അപ്പൂപ്പനെ കണ്ടാൽ. ഭംഗിയേറിയ പൂക്കളുള്ള ഒരു പൂക്കൂട അപ്പൂപ്പൻ ഉയർത്തിപ്പിടിച്ചിട്ടുണ്ട്.

''മകനേ....ഞാൻ ആരെന്നറിയുമോ''? അപ്പൂപ്പൻ ചോദ്യമായി.

''സാന്റാക്ലോസിന്റെ ചേട്ടനാണോ?'' ജോ ചോദിച്ചു.

ഹ..ഹ..ഹ..അപ്പൂപ്പൻ ചിരിതന്നെ ചിരി.

''ഞാനാണ് പുതുവൽസരയപ്പൂപ്പൻ.'' അപ്പൂപ്പന്റെ ഉത്തരം കേട്ടപ്പോൾ ജോ പൊട്ടിച്ചിരിച്ചു. കൂന്തൻ തൊപ്പിയും ചുവന്ന കുപ്പായവും, കുടവയറും, വെള്ളത്താടിയുമായി ചാടിച്ചാടിവരുന്ന ക്രിസ്മസ് അപ്പൂപ്പനെ ജോയ്ക്കറിയാം. പക്ഷേ പുതുവൽസരയപ്പൂപ്പനെപ്പറ്റി ആദ്യമായി കേൾക്കയാണ്.

''കൊടുത്താലും കൊടുത്താലും തീരാത്ത സമ്മാനങ്ങൾ കൈവശമുള്ള അപ്പൂപ്പനാണ് ക്രിസ്മസ് അപ്പൂപ്പൻ. കൊടുത്താലും കൊടുത്താലും തീരാത്ത പുതുപൂക്കളുള്ള പൂക്കാരയപ്പൂപ്പനാണ് പുതുവൽസരയപ്പൂപ്പൻ,'' അപ്പൂപ്പൻ സ്വയം പരിചയപ്പെടുത്തി.

''അപ്പൂപ്പന്റെ പൂക്കൂടയിലെ പൂക്കൾ എന്തെല്ലാമാണ്'' ജോ ചോദിച്ചു.

കസവുതുണിയിൽ നെയ്തെടുത്തതെന്നു തോന്നും ചില പൂക്കൾ കണ്ടാൽ. വേറെ ചിലതിനു മഴവില്ലിന്റെ ഭംഗിയാണ്. പ്രഭാതസൂര്യനെപ്പോലെ ശോഭയേറിയ പൂക്കളും കുറവല്ല. ഇത്രയും ഭംഗിയുള്ള പൂക്കൾ ജോ ജീവിതത്തിൽ ഇന്നുവരെ കണ്ടിട്ടില്ല.

''ഈ പൂക്കൾ ഉണ്ടാകുന്ന ചെടികളുടെ തൈകൾ എനിക്കും കൂടി തരാമോ അപ്പൂപ്പാ'' ജോ ചോദിച്ചു;

''തരാം മകനേ, മററു കൂട്ടുകാർക്കു കൂടി നീ ഇതു നല്കുമോ''

ആദ്യം മടിച്ചെങ്കിലും പിന്നീട് ജോ സമ്മതിച്ചു. അപ്പൂപ്പനു സന്തോഷമായി. മൂന്നുതരം ചെടികൾ അപ്പൂപ്പൻ ജോയ്ക്കു നൽകി,

''നിലം നന്നാക്കിയശേഷമേ ഈ തൈകൾ നട്ടുപിടിപ്പിക്കാവൂ. നന്നായി ശുശ്രൂഷിച്ചുവളർത്തിയാൽ ഈ തൈകൾ ഒരിക്കലും നശിക്കയില്ല. അടുത്തവർഷം നിന്റെ ചെടികൾ നിറയെ പൂക്കളുണ്ടാകും. നിനക്കു നന്മവരട്ടെ,

അപ്പൂപ്പൻ ജോയെ അനുഗ്രഹിച്ചിട്ട് വഞ്ചിയിൽ കയറി.

''ഈ ചെടികളുടെ പേരെന്താണ് അപ്പൂപ്പാ''

ജോ വിളിച്ചു ചോദിച്ചു.

''സ്നേഹം, സന്തോഷം, സമാധാനം'' അപ്പൂപ്പൻ വിളിച്ചു പറഞ്ഞു.

ഓളങ്ങളെ മുറിച്ച് അപ്പൂപ്പന്റെ വഞ്ചി പാഞ്ഞുപോയി.

ജോ എന്ന ബാലന്റെ മധുരസ്വപ്നമായിരുന്നു ഈ കഥ. പക്ഷെ അന്നു മുതൽ മററുള്ളവർക്ക് സ്നേഹവും സന്തോഷവും, സമാധാനവും നൽകിക്കൊണ്ട് അവൻ ജീവിച്ചു. സ്നേഹം, സന്തോഷം സമാധാനം എന്നീ സുന്ദരപുഷ്പങ്ങൾകൊണ്ട് നമുക്കും ജീവിതം ധന്യമാക്കാം.

ഇനി ഒരു കാര്യം കൂടി. യേശുനാഥന്റെ പൂന്തോട്ടത്തിലെ കുട്ടികൾക്ക് പേരിടുന്ന മത്സരത്തിന്റെ കാര്യം പലരും മറന്നുപോയി എന്നു തോന്നുന്നു. പല കൂട്ടുകാരും പേരുകൾ അയച്ചുതന്നിട്ടുണ്ട്. പൂന്തോട്ടത്തിലെ കൊച്ചുകൂട്ടുകാരെല്ലാം മത്സരത്തിൽ പങ്കെടുക്കണമെന്നാണ് കുഞ്ഞിച്ചായന്റെ ആഗ്രഹം. ജനുവരി 31–ന് മുമ്പ് പേരുകൾ അയച്ചു തരണം. മറക്കരുത്.

നന്മകൾ നേരുന്നു. സ്നേഹവും സന്തോഷവും സമാധാനവും പൂത്തുലഞ്ഞു നിൽക്കുന്ന പുതുവൽസരം എല്ലാവർക്കും ഉണ്ടാകട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട്,

നിറഞ്ഞ സ്നേഹത്തോടെ,

സ്വന്തം കുഞ്ഞിച്ചായൻ.

## പ. ബാവാ തിരുമേനി എഴുതുന്നു

(5–ാം പേജിൽനിന്നും തുടർച്ച)

6. സഭയുടെ ബാഹ്യകേരള ഭദ്രാസനങ്ങളിലെ ഇളംതലമുറയ്ക്കുവേണ്ടി ബാഹ്യകേരളത്തിൽ ഒരു കേന്ദ്രമുണ്ടായി യുവതലമുറയെ സഭാജീവിതവുമായി കൂടുതൽ ബന്ധിപ്പിക്കുവാൻ പരിപാടികൾ ആവിഷ്ക്കരിക്കണം.

7. ബോധന, ആശയ സംവേദന, സാഹിത്യ കലാ മേഖലകളിൽ ക്രൈസ്തവ ഉൽക്കാഴ്ചകൾ കൂടുതലായി പരിപോഷിപ്പിക്കപ്പെടുവാൻ ഒരു സ്ഥിരം സംവിധാനം ഉണ്ടാകണം. പ്രസിദ്ധീകരണമേഖല പരിഷ്ക്കരിക്കണം.

8. സഭയുടെ ചരിത്രവും, പൗരാണികത്വവും, സാക്ഷ്യവും പഠിക്കുവാനും, വരുംതലമുറയ്ക്കായി സൂക്ഷിക്കുവാനും ഒരു പുരാവസ്തു ശേഖരം വികസിപ്പിക്കണം.

9. സഭയ്ക്ക് സുസജ്ജമായ ഒരു കേന്ദ്ര സെക്രട്ടറിയേററുണ്ടാക്കി, വിവിധ ഡിപ്പാർട്ടുമെൻറുകളായി തിരിച്ച് മുഴുവൻ സമയ ഓഫീസ് പ്രവർത്തനം സാധ്യമാകണം.

10. സഭവക സ്ഥാപനങ്ങൾ പ്രവർത്തിക്കുവാൻ വ്യക്തമായ മാർഗ്ഗരേഖയും, ചട്ടങ്ങളും ഉണ്ടായി, അതിനനുസരണമായി കൃത്യമായി പ്രവർത്തിക്കുന്നുണ്ടെന്ന് ഉറപ്പുവരുത്തണം.

ഇവയെല്ലാം എന്തുകൊണ്ട് ഇതുവരെയും പൂർണ്ണമായും നടപ്പിലായില്ല എന്നു ചോദിച്ചേക്കാം. ചില നടപടികൾ ആരംഭിച്ചു കഴിഞ്ഞുവെങ്കിലും, അൽപ്പം കാലതാമസം ഉണ്ടായാലും ഓരോന്നിനും ആവശ്യമായ പ്രാർത്ഥനയോടും ആലോചനയോടുംകൂടി വേണ്ടതുപോലെ ചെയ്യുവാൻകഴിയുംഎന്ന ശുഭപ്രതീക്ഷ നമുക്കുണ്ട്. നിലവിലിരിക്കുന്ന ഒരു വ്യവസ്ഥിതിക്ക് രണ്ടുവിധത്തിൽ മാററം ഉണ്ടാക്കാം. ഒന്ന്, വിപ്ളവാത്മക മായി–ഹിംസയുടെ മാർഗ്ഗത്തിലൂടെ. രണ്ട്, അഹിംസാ മാർഗ്ഗം സ്വീകരിച്ച് ജനായത്തമാർഗ്ഗത്തിലൂടെ നാം രണ്ടാമത്തെ മാർഗ്ഗത്തിൽ വിശ്വസിക്കുന്നു. അതിനുവേണ്ടി എല്ലാവരുടെയും പ്രാർത്ഥനയും സഹകരണവും ഇക്കാര്യങ്ങളിലുണ്ടാകും എന്നു നാം പ്രതീക്ഷിക്കുന്നു. ★

## ആടുകൾ അകലുന്നുവോ?

(19–ാം പേജിൽനിന്നും തുടർച്ച)

മായ ദൈവഭക്തി കൂടാതെയുള്ള സഭാഭക്തിയുടെ ശുശ്രൂഷ അനേകം പേരുടെ നിഗ്രഹത്തിന് കാരണമാവുന്നില്ലേ? മുകളിൽ സൂചിപ്പിച്ച പല കാരണങ്ങൾക്കും മൂല കാരണവും ഇതല്ലേ എന്ന് ചിന്തിക്കേണ്ടതുണ്ട്. സഭയോടുള്ള ഭക്തിയും ദൈവഭക്തിയിൽ അധിഷ്ഠിതമായിരുന്നുവെങ്കിൽ, വിശ്വാസം ത്യജിച്ച് പോകുന്ന അനേകരെ നഷ്ടപ്പെടാതെ കാത്തുസൂക്ഷിപ്പാൻ കഴിയുമെന്ന് മാത്രമല്ല അനേകരെ ക്രിസ്തുവിനുവേണ്ടി ഈ സഭയ്ക്ക് നേടിയെടുക്കുവാൻ കഴിയും എന്നതിൽ സംശയം ഇല്ലതന്നെ. ★

## എക്യൂമിനിക്കൽ ദിനം

(22–ാം പേജിൽനിന്നും തുടർച്ച)

സംബന്ധിച്ചുള്ള വിശദവിവരങ്ങൾ പിന്നീട് അറിയിക്കുന്നതാണ്.

നമ്മുടെ കർത്താവായ യേശുമിശിഹായുടെ കൃപയും പിതാവായ ദൈവത്തിന്റെ സ്നേഹവും പരിശുദ്ധാത്മാവിന്റെ ആവാസവും നാമേവരിലും നമ്മുടെ ശുശ്രൂഷകളിലും പ്രവർത്തനങ്ങളിലും ഉണ്ടായിരിക്കട്ടെ.

കർത്താവിൻ സ്നേഹത്തോടെ,
വൈദിക മേലദ്ധ്യക്ഷന്മാർ,
നിലയ്ക്കൽ എക്യുമെനിക്കൽ ട്രസ്ററ്

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

## പാഠം 44

യോഹന്നാൻ (20:21)

വിജയിയുടെ പേരും വിലാസവും:—

പേര്: സാറാമ്മ ചെറിയാൻ,
വിലാസം: 6/203 Pawanbaug,
Chincholi, Malad,
Bombay–64
ഭദ്രാസനം: ബോംബെ;
രജി. നമ്പർ 8093

## പാഠം 50

ആപ്പ: പ്രവർത്തികരം (20: 28)

പ്രവേശന ഫാറം

പേര്:
വിലാസം;
ഭദ്രാസനം:
രജി: നമ്പർ:

ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട.

## പാഠം 44 യോഹന്നാൻ (20: 21)

1. മഗ്ദലനമറിയ 20:2
2. യോഹന്നാൻ 20;4
3. യോഹന്നാൻ 20:6
4. യേശുവിൻെറ ശരീരം എടുത്തുകൊണ്ടുപോയി 20:9
5. സ്ത്രീയെ നീ കരയുന്നതെന്ത്?
   1) ദൂതന്മാർ 20:13
   2) യേശു 20:15
6. നിങ്ങരം ആരെ തിരയുന്നു?
   1) പടയാളികരം 18:4, 7
   2) മഗ്ദലനമറിയ 20:15
7. മഗ്ദലനമറിയ 20:15
8. എബ്രായഭാഷ 20:10
9. മഗ്ദലനമറിയ 20:18
10. ശിഷ്യന്മാർ 20:20
11. ആണിപ്പാടിൽ വിരൽ ഇടുക, വിലാപ്പുറത്തു കൈവയ്ക്കുക 20:25
12. കാണാതെ വിശ്വസിച്ചവൻ 20:29
13. 1) ആ രാത്രിയിൽ ഒന്നും പിടിച്ചില്ല 21:3
    2) യേശു ആകുന്നു എന്ന് ശിഷ്യന്മാർ അറിഞ്ഞില്ല 21:4
    3) ഇല്ല എന്ന് അവർ ഉത്തരം പറഞ്ഞു 21:5
    4) വലിപ്പം ഹേതുവായി വല വലിപ്പാൻ കഴിഞ്ഞില്ല 21:6
    5) വല കീറിയില്ല 21:11
    6) ചോദിപ്പാൻ കഴിഞ്ഞില്ല 21:12
14. തീക്കനലും അതിന്മേൽ മീനും അപ്പവും 21:9
    വാതിൽ അടച്ചിരിക്കെ ഉള്ളിൽ പ്രവേശിച്ചു 20:19
15. ഞാൻ ആരെന്നുള്ള ഉത്തരം പറഞ്ഞപ്പോരം മത്താ 16:10
    2) പ്രാതൽ കഴിഞ്ഞ് യോഹ 21;15
16. കുഞ്ഞാടുകളെ മേയ്ക്ക 21:15
17. യേശു 21:12
18. പത്രോസിനോട് 21:19
19. യോഹന്നാൻ
20. പത്രോസ് (21: 20, 22)

## പാഠം 50

അപ്പ: പ്രവർത്തികരം (20–21)

1. അപ്പം നുറുക്കുന്ന ദിവസം
2. ത്രോവാസ് മുതൽ ആസ്സൊസ്വരെ നടന്നവൻ
3. ആത്മീയ നേതാവിൻെറ ഗുണങ്ങരം എഫേസൂസ്കാരോട് പൗലോസ് ഉദ്ധരിക്കുന്നത് എന്തെല്ലാം?
4. പൗലോസ് എന്നേക്കുമായി യാത്ര പറഞ്ഞത് ആരോട്?
5. പൗലോസിൻെറ ബന്ധനം പ്രവചിച്ചവൻ
6. സകല യഹൂദന്മാരാലും നല്ല സാക്ഷ്യം കൊണ്ടവൻ
7. അടിക്കുവാൻ കല്പിച്ചവന് പൗലോസ് നൽകിയ ശിക്ഷ
8. റോമാ ഭരണത്താൽ ശുഭം എന്നു പ്രസ്താവിച്ച വ്യവഹാരജ്ഞൻ
9. സഹസ്രാധിപൻ ആര്?
10. പൗലോസിൻെറ പ്രസംഗംകേട്ട ദമ്പതികരം.
11. ഫെസ്തോസിനെ കാണാനെത്തിയ വിശിഷ്ടാതിഥികരം

12. വളരെ ആഡംബരത്തോടെ പ്രസംഗം കേൾക്കാൻ വന്നവർ
13. യേശുവിനെ സ്വർഗ്ഗാരോഹണത്തിനു ശേഷം കണ്ടവർ
14. പൗലോസ് ആദ്യം സുവിശേഷം അറിയിച്ചത് എവിടെ?
15. പൗലോസ് നിരപരാധി എന്നു വിധിച്ച രാജാവ്
16. റോമിലെ യാത്രയിൽ തുറമുഖം എന്നു പേരുള്ള സ്ഥലത്തെത്തി. ആ സ്ഥലം ഏത്?
17. ശക്തിയായി ഊതിയ കാററ് ഏത്?
18. റോമിലെ യാത്രയിൽ പൗലോസ് അലഞ്ഞ കടൽ
19. മെലിത്താ ദ്വീപിലെ മേണി
20. പൗലോസ് റോമിലെത്തുന്നതിനു മുമ്പുള്ള അവസാന വിശ്രമസ്ഥലം.

പാഠം 44—ൻെറ ഉത്തരവും വിജയികളുടെ വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു,

കഴിഞ്ഞ പാഠം മുടങ്ങിയതിനാൽ ഒരുമാസം മുമ്പുള്ള നിർദ്ദേശങ്ങളാണ് മാസികയിലൂടെ ലഭിച്ചത്. ചില സാങ്കേതിക കാരണങ്ങളാൽ പരുമലയിൽവച്ച് സമ്മാനാർഹർക്കുള്ള സമ്മാനം മുടങ്ങി. ദേവലോകത്തുനിന്നും നേരിൽ വാങ്ങാവുന്നതാണ്. അസൗകര്യം ക്ഷമിക്കുമല്ലോ.

പാഠഭാഗം അൽപ്പം കൂടുതലാണ്. അടുത്ത ഏതാനും മാസങ്ങൾകൊണ്ട് പുതിയ നിയമത്തിലെ ബാക്കിഭാഗം പൂർത്തിയാക്കണമെന്ന് ആഗ്രഹിക്കുന്നു. തുടർന്നുള്ള പാഠങ്ങളിലും പ്രാർത്ഥനയോടെ സഹകരിക്കുക.

യൽദോ നോമ്പ് അനുഗ്രഹകരമായിരുന്നു എന്നു വിശ്വസിക്കുന്നു. പുതുവൽസരാശംസകൾ താമസിച്ചാണെങ്കിലും നേരുന്നു. ജനുവരിയിലെ മൂന്നു നോമ്പും തുടർന്നുള്ള വലിയ നോമ്പിനായും ഒരുക്കത്തോടെ കാത്തിരിക്കുക. വിശ്വാസവും വിശുദ്ധിയും വിനയവും നഷ്ടപ്പെട്ട ഒരു സമൂഹം. നെബുഖദ്നേസർ കണ്ട പല ലോഹനിർമ്മിത വിഗ്രഹംപോലെ ഏതവസരത്തിലും തകരാം.

കൂടുതൽ പ്രാർത്ഥിക്കുക; മററുള്ളവർക്കായും. പ്രാർത്ഥനയിൽ ഓർക്കേണ്ടവരെയെല്ലാം ദൈവസന്നിധിയിൽ സമർപ്പിച്ചു പ്രാർത്ഥിക്കുക

പാഠം 50—ൻെറ ഉത്തരം അടുത്തമാസം 20—നു മുമ്പായി **Bible Padanam, Lesson 50, C/o. Fr. M. C. Cherian, Orthodox student centre Trivandrum—1, 695001** എന്ന വിലാസത്തിൽ അയയ്ക്കുക.

## പാഠം 44

യോഹന്നാൻ (20—21)

1. സാറാമ്മ ചെറിയാൻ, മലാട്
2. എം. സി. ജോർജ്ജ്, അന്ധേരി
3. ജോഷി ജോൺ, മണപ്പള്ളി
4. ഡോ: ഏലിയാമ്മ ഐസക്ക്, പുത്തൂർ
5. അച്ചാമ്മ പീററർ, വാഴൂർ
6. ഏലിയാമ്മ വറുഗീസ്, വാഴൂർ
7. ഏലിസബത്ത് തമ്പി, കൊച്ചി
8. ജിജി കോശി, കിടന്തൂരം
9. ഡയ്സി മാത്യു, കോന്നി
10. തോമസ് മാത്യു, കോന്നി
11. മറിയാമ്മ അലക്സ്, കവിയൂർ
12. സാറാമ്മ തോമസ്, മലാട്
13. അനിൽ ജോയി, കൂടൽ
14. ലീലാമ്മ ജേക്കബ്, പുന്നവേലി
15. മിനി ജോസഫ്, കുഴിമററം
16. പൊന്നമ്മ, അഹമ്മദാബാദ്
17. കോശി മത്തായി, നന്ദിനി
18. കോശി മത്തായി, മദ്രാസ്
19. പി. സി. ചെറിയാൻ, കോയിപ്രം
20. സുജ ജോർജ്, നാരങ്ങാനം
21. സൂസൻ സഖറിയാ, തുമ്പമൺ
22. ലില്ലി മാത്യു, കനകപ്പലം
23. ഷിബു കെ. വറുഗീസ്
24. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
25. കെ. എം. ചെറിയാൻ, വളഞ്ഞവട്ടം

## പി. വി. വർഗീസ്

(അച്ചൻകുഞ്ഞ്)

പടിഞ്ഞാറെ വാണിയപുരയ്ക്കൽ

**Jam Nagar**



**Born: 10—12—1947**

**Slept in the Lord 3—12—'93**

ശരണത്താലെ നിൻ കൃപയിൽ
മരണമടഞ്ഞീ ദാസനെ നീ
ജീവസ്വരമതുണർത്തണമെ
കബറീന്നുദ്ധാനത്തിന്നായ്

സന്തപ്ത കുടുംബാംഗങ്ങൾ

# സൺഡേസ്ക്കൂൾ വാർത്തകൾ

1) ഒരു പുതിയ അദ്ധ്യയനവർഷം ആരംഭിക്കുകയാണല്ലോ. തിരിഞ്ഞുനോക്കി നമ്മുടെ പ്രവർത്തനങ്ങളിലെ പോരായ്മകൾ പരിഹരിക്കുന്നതിനും, ലഭിച്ച കൃപകൾക്കും നേട്ടങ്ങൾക്കും ദൈവത്തെ സ്തുതിക്കാനുമുള്ള അവസരമാണ്. വ്യക്തിതലത്തിലും സംഘടനാ തലത്തിലും ഇത് പ്രസക്തമാണ്. പുത്തൻ പ്രതീക്ഷകളും ലക്ഷ്യങ്ങളും നമ്മുടെ മുമ്പിൽ വയ്ക്കുവാൻ കഴിയട്ടെ. വ്യക്തമായ ലക്ഷ്യബോധമില്ലാതെ മുന്നേറ്റം സാധ്യമല്ല.

2) വർഷാരംഭത്തിൽ തന്നെ ഭവനസന്ദർശനം ഒരു നിശ്ചിത പരിപാടിയാക്കണം. അദ്ധ്യാപകർ ഒരുമിച്ച് ഇടവകയിലെ ഭവനങ്ങൾ രണ്ടോ മൂന്നോ ദിവസങ്ങൾ കൊണ്ട് സന്ദർശിക്കാൻ കഴിഞ്ഞാൽ ഒരു വലിയ നേട്ടമാണ്. സൺഡേസ്കൂളിൽ നിന്നു വിട്ടുനില്ക്കുന്നവരെയും മാറിപ്പോയിട്ടുള്ളവരെയും കണ്ടുപിടിച്ച് സൺഡേസ്കൂളിലേക്ക് അവരെ ആകർഷിക്കണം. നേരിൽകണ്ട് കുട്ടികളോടും മാതാപിതാക്കളോടും സംസാരിക്കുവാൻ ലഭിക്കുന്ന അവസരമാണത്. നിശ്ചയമായും അത് വളരെ ഫലപ്രദമായിരിക്കും.

3) വേദവായന കാർഡ്: കുഞ്ഞുങ്ങൾക്ക് ക്രമമായി വി. വേദപുസ്തകം വായിക്കുവാൻ സഹായിക്കത്തക്കവണ്ണം ഒരു വർഷത്തേക്കുള്ള വേദവായന കാർഡ് കേന്ദ്രത്തിൽ നിന്ന് തുച്ഛമായ വിലയ്ക്ക് വിതരണം ചെയ്തിരിക്കുകയാണ്. കുഞ്ഞുങ്ങളിൽ വേദവായനയ്ക്കുള്ള താല്പര്യം വർദ്ധിപ്പിക്കുന്നതിനും, അതു ജീവിതത്തിലെ ഒരു വലിയ അനുഭവമാക്കിത്തീർക്കുന്നതിനും സഹായിക്കും. വായന മുടങ്ങാതെ ക്രമമായി നടത്തുവാനുള്ള പ്രേരണ വേണം. വർഷത്തിൽ ഒരു ക്വിസ് മത്സരം, നിശ്ചയിച്ചിട്ടുള്ള വേദഭാഗത്തെ അടിസ്ഥാനമാക്കി നടത്തിയാൽ, വായന കൂടുതൽ കാര്യക്ഷമമാക്കുവാൻ സാധിക്കും.

---

36. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
27. കുഞ്ഞമ്മ ഏബ്രഹാം, മീനങ്ങാടി
28. കുഞ്ഞമ്മ ഏബ്രഹാം, മുണ്ടുകോട്ടയ്ക്കൽ
29. ജയകോശി, അഹമ്മദാബാദ്
30. കുഞ്ഞമ്മ ചാക്കോ, കൂരോപ്പട
31. ശോശാമ്മ തോമസ്, മെഴുവേലി
32. ബേബി മോനച്ചൻ, ചെപ്പാട്
33. മോളി മാത്യു, നാരങ്ങാനം
34. ഓമന ചാക്കോ, മറിയാത്തുരുത്ത്
35. അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
36. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
37. ഏലിയാമ്മ ഏബ്രഹാം, കളമശേരി
38. മറിയാമ്മ വറുഗീസ്, ആനിക്കാട്
39. ജോം വറുഗീസ്, പട്ടാഴി
40. ജോർജ് മാത്യു, പട്ടാഴി

—ം—

4) ലഭ്യമാക്കേണ്ട സജ്ജീകരണങ്ങൾ: പാരീഷ്ഹോളുകളിൽ സൺഡേസ്കൂൾ നടത്തുന്ന ഇടങ്ങളിൽ വിവാഹങ്ങളും മററു പരിപാടികളും ഹോളിൽ നടത്തുവാൻ അനുവദിക്കുന്നതുകൊണ്ട് മുടങ്ങിപ്പോകുന്നത് നമ്മുടെ സൺഡേസ്കൂളാണ്. അങ്ങനെയുള്ളിടത്ത് സൺഡേസ്കൂളിന് പ്രത്യേക സ്ഥലസൗകര്യങ്ങൾ ഉണ്ടാക്കുകയാണ് വേണ്ടത്. റോമൻ കത്തോലിക്കാ ഇടവകകളിൽ സൺഡേസ്കൂൾ മുടക്കുന്ന പ്രശ്നമേ ഉദിക്കുന്നില്ല.

ഉപകരണങ്ങളുടെ അഭാവമോ അപര്യാപ്തതയോ എല്ലാ സൺഡേസ്കൂളുകൾക്കുമുണ്ട്. നിശ്ചയമായും ഇടവകപൊതുയോഗം സൺഡേസ്കൂളിന്റെ ആവശ്യങ്ങൾക്കുവേണ്ട ഉപകരണങ്ങൾ ലഭ്യമാക്കണം. ബ്ലാക്ക് ബോർഡ്, ഭൂപടങ്ങൾ, ബൈബിൾ, ഡിക്ഷണറി, സഭാവിജ്ഞാനകോശം മുതലായ ഗ്രന്ഥങ്ങൾ തുടങ്ങിയവ നിശ്ചയമായും ഉണ്ടായിരിക്കണം. ഓരോ സ്കൂളിന്റെയും സാധന സാമഗ്രികളും റിക്കാർഡുകളും സൂക്ഷിക്കുവാൻ ഒരു അലമാരയും ആവശ്യമാണ്. കഴിയുമെങ്കിൽ ഓരോ സൺഡേസ്കൂളിനും ഒരു ലൈബ്രറി ഉണ്ടായിരിക്കണം.

ഓരോ ഇടവകയിലെയും മാനേജിംഗ് കമ്മററിയിൽ സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ കൂടി ഉണ്ടായിരിക്കത്തക്കവണ്ണം തെരഞ്ഞെടുപ്പു നടത്തുന്നതു നന്നായിരിക്കും. ദൈവത്തിൽ നിന്നു വൻ കാര്യങ്ങളെ പ്രതീക്ഷിക്കുന്നതിനും ദൈവത്തിനു വേണ്ടി വൻ കാര്യങ്ങളെ ചെയ്യുന്നതിനും പുതിയ വർഷത്തിൽ നമുക്കു സംഗതിയാവട്ടെ.

നവവൽസരാശംസകളോടെ,

ജോഷ്വാ അച്ചൻ

## അനുശോചനം

ദീർഘകാലം പിറവം എം. കെ. എം. ഓർത്തഡോക്സ് സൺഡേസ്കൂൾ ഹെഡ്മാസ്ററായിരുന്ന റിട്ടയാർഡ് സബ് രജിസ്ട്രാർ ശ്രീ. പി. ജോണിന്റെ നിര്യാണത്തിൽ പ്രസ്തുത സൺഡേസ്കൂൾ അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും ഒരു യോഗം പിറവം മാർ ഗ്രീഗോറിയോസ് കാതോലിക്കേററ് സെൻറർ വികാരി ദിവ്യശ്രീ ജോർജ് ഏബ്രഹാം അച്ചന്റെ അദ്ധ്യക്ഷതയിൽ കൂടി അനുശോചനം രേഖപ്പെടുത്തി. പരേതന്റെ സഭയിലെയും പ്രത്യേകിച്ച് സൺഡേസ്കൂളിലെയും സേവനങ്ങളെപ്പററി അനുസ്മരിച്ചുകൊണ്ട് ഹെഡ്മാസ്ററർ കെ. കെ. വർക്കി പ്രസംഗിച്ചു. പരേതൻ തരീസാ കുടുംബത്തിൽ നിന്നും പിറവത്തു വന്നു താമസം ഉറപ്പിച്ച ആളായിരുന്നു.



പാവനസ്മരണയ്ക്കു മുമ്പിൽ

ആദരാജ്ഞലികൾ



രാജുവും കുടുംബവും, ബോംബെ

## നേഴ്സിംഗ് അഡ്മിഷൻ

ആന്ധ്രാ ഗവൺമെൻറിൻെറയും Indian Nursing Council–ൻെറയും പൂർണ്ണമായ അംഗീകാരത്തോടുകൂടി നടത്തപ്പെടുന്ന ത്രിവത്സര General Nursing Course ലേക്ക് ജനുവരി മാസത്തിലും ജൂലൈ മാസത്തിലും ആരംഭിക്കുന്ന ബാച്ചുകളിലേക്ക് Admission ആഗ്രഹിക്കുന്ന Pree-Degree Pass ആയ പെൺകുട്ടികൾ ബന്ധപ്പെടുക.

The Manager
Holy Angels School
Balaji Nagar, Ghatksar P. O.
Hydrabad – 501 301

ഓർത്തഡോക്സ് സഭാവിഭാഗത്തിൽ പെട്ടവർക്ക് മുൻഗണന ഉണ്ടായിരിക്കുന്നതാണ്.

## LANGUAGE PUBLISHERS SPONSOR WELCOME

Mystical knowledge to the Holy Bible made easy. Over 2500 questions on the Holy Bible answered with cross references revealing the mysteries of the Holiness to students who learn. Prepared by Dr. E. Ittycheria Abraham, Ph. D (Religion), Ph. D (Business Admin). Malayalam, Chinese, French, Russian and Spanish translations of this divine book will be published. Translation to Malayalam, French and Spanish been started already.

There is a unique divine vow sponsor opportunity to publish this divinity in any other language Indian or foreign, on a first come first served basis, with copy right reservations to the sponser by a small percentage from the sales to the book originator. You are welcome to this spiritual work participation regardleas your faith.

The English edition (224 pages) book now available at various locations including: CLS, Bangalore, Cochin, Madras, Thiruvalla and Trivandrum. MGOCSM Kottayam.

For sponsor proposals and whole sale discount rates write direct to:

Mr. E. I. Cherian, M.Com. Edayil House, Omallur, Pathanamthitta, Tel. No. 91–4733–3341, Mail order single copy M. O. domestic Rs. 50, foreign equal USA Dollar 15.

മദ്ധ്യസ്ഥതയാലുള്ള ഉപകാസ്മരണയ്ക്ക്



Leelamma.



ഒരു വിശ്വാസി.

# വാർത്തകളും കുറിപ്പുകളും

## വിദേശത്തേക്ക്



കാട്ടൂർ: മത്തിലേത്ത് ശ്രീ. എം. സി. മാത്യുവിന്റെ പുത്രനും യുവജനപ്രസ്ഥാനം തുമ്പമൺ ഭദ്രാസന മേഖല സെക്രട്ടറിയും ആയ ഷാജി മത്തിലേത്ത് ഉദ്യോഗാർത്ഥം വിദേശത്തേക്ക് പോകുന്നു. യുവജനപ്രസ്ഥാനം കേന്ദ്രകമ്മററി മെംബർ, റാന്നി ഡി. യുവജനപ്രസ്ഥാനം ഓർഗനൈസർ, സൺഡേസ്കൂൾ അദ്ധ്യാപക യോഗം സെക്രട്ടറി, മലങ്കരസഭ മാസിക അഡ്വൈസറി ബോർഡ് മെംബർ എന്നീ നിലകളിലും പ്രവർത്തിച്ചിരുന്നു.

## കാസററ് പ്രകാശനം

കൊട്ടാരക്കര കൺവൻഷനോടനുബന്ധിച്ച് ''സ്വർഗ്ഗീയ ദൂത്'' 1944–എന്ന കാസററിന്റെ പ്രകാശന കർമ്മം ജനുവരി 24–ാം തീയതി പ: കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് നിർവ്വഹിക്കും.

## മീഡിയാമിഷൻ

കൊട്ടാരക്കര കേന്ദ്രമായി പ്രവർത്തിക്കുന്ന 'മീഡിയാമിഷൻ' (സെന്റ് തോമസ് ക്രിസ്ത്യൻ എഡ്യൂക്കേഷൻ & ചാരിററബിൾ സൊസൈററി (Q. No. 759/92)–ന്റെ ഉദ്ഘാടനകർമ്മം ഡിസംബർ 31–ാം തീയതി മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനി നിർവഹിച്ചു. ഇതിനോടനുബന്ധിച്ച് ആരംഭിച്ചിട്ടുള്ള ബുക്ക് സെന്ററിന്റെ കൂദാശാ കർമ്മം തിരുമനസ്സുകൊണ്ട് നടത്തി. സഭാ പ്രസിദ്ധീകരണങ്ങൾ, പള്ളി ഉപകരണങ്ങൾ തുടങ്ങി എല്ലാ സാധനങ്ങളും ഇവിടെ ലഭ്യമാണ്.

## വനിതാ സമാജ വാർഷികം

സുൽത്താൻബത്തേരി ഭദ്രാസനത്തിലെ മർത്തമറിയം വനിതാ സമാജത്തിന്റെ വാർഷിക സമ്മേളനം 1993 നവംബർ 22, 23, 24 (തിങ്കൾ, ചൊവ്വ ബുധൻ) തീയതികളിൽ കിളിയന്തറ ഗ്രൂപ്പിന്റെ ആഭിമുഖ്യത്തിൽ ഇടവേലി സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽവച്ച് നടത്തി. കുര്യാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്താ, സമാജം ഭദ്രാസന വൈസ് പ്രസിഡണ്ട് വെരി. റവ: പൂമറത്തിൽ പൗലോസ് കോർ എപ്പിസ്ക്കോപ്പാ, ഭദ്രാസനത്തിലെ വൈദികർ, അഖില മലങ്കര സമാജം ജനറൽ സെക്രട്ടറി ശ്രീമതി അക്കമ്മ പോൾ എന്നിവർ ക്യാമ്പിന് നേതൃത്വം നൽകി. ഫാ: വറുഗീസ് മണ്ണത്ത്, ഫാ: ഏബ്രഹാം മാത്യു, ഫാ: ശമുവേൽ കളീക്കൽ, ഫാ: പി. വി. സ്ററീഫൻ, ഫാ: ജോസഫ് കട്ടക്കയം, ഫാ: വറുഗീസ് ജോർജ്, ഫാ: കെ. എ. ഏബ്രഹാം, അക്കമ്മ പോൾ എന്നിവർ പ്രസംഗിച്ചു.

സമാജത്തിന് ഭദ്രാസന ആസ്ഥാനം നിർമ്മിക്കുന്നതിനായി ശേഖരിച്ച നാലായിരം രൂപാ ഇടവക മെത്രാപ്പോലീത്തായെ ഏൽപ്പിച്ചു.

## യുവജന പ്രസ്ഥാനം

സുൽത്താൻബത്തേരി ഭദ്രാസനത്തിലെ ഇരിട്ടി മേഖലയിലുള്ള യുവജന പ്രസ്ഥാനാംഗങ്ങളുടെ ഏകദിന സമ്മേളനം 1993 നവംബർ 20–ാം തീയതി കോളിത്തട്ട് സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയിൽവച്ച് നടത്തപ്പെട്ടു. 60–ഓളം യുവാക്കൾ സമ്മേളനത്തിൽ സംബന്ധിച്ചു. മേഖലാ പ്രസിഡണ്ട് ഫാദർ വറുഗീസ് മണ്ണത്ത് യോഗത്തിൽ ആദ്ധ്യക്ഷം വഹിച്ചു. ഫാ: വി. ശമുവേൽ കളീക്കൽ യോഗം ഉദ്ഘാടനം ചെയ്തു.

'പൗരോഹിത്യം പഴയ നിയമത്തിലും പുതിയ നിയമത്തിലും' എന്ന വിഷയത്തെ ആസ്പദമാക്കി റവ. ഡീക്കൻ കെ. കെ. വർഗീസ് ക്ലാസെടുത്തു. യൂണിററ് സെക്രട്ടറി ടി. എ. ജോണി സ്വാഗതവും, മേഖലാ സെക്രട്ടറി ബിജു കൊച്ചുവീട്ടിൽ നന്ദിയും പറഞ്ഞു.

## ബാലികാ സമാജ വാർഷികം

അഖിലമലങ്കര ബാലികാ സമാജാംഗങ്ങളുടെ വാർഷിക കോൺഫറൻസും പൊതുസമ്മേളനവും 1994 ജനുവരി 8, 9 തീയതികളിൽ പരുമല ധ്യാനമന്ദിരത്തിൽവച്ച് നടത്തുന്നതാണ്. അഭി: സഖറിയാസ് മാർ അത്താനിയോസ് മെത്രാപ്പോലീത്താ, വെ. റവ. ബർശ്ലീബാ റമ്പാൻ, മിസ്സസ് അക്കമ്മ പോൾ, മിസസ് അനു ജോർജ്, കുമാരി ദീപ്തി അലക്സ് എന്നിവർ നേതൃത്വം നൽകും. പൊതുസമ്മേളനത്തിൽ പരി: കാതോലിക്കാബാവ അദ്ധ്യക്ഷത വഹിക്കുന്നതും, അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ അത്താനാസ്യോസ്, സഖറിയാസ് മാർ അന്തോണിയോസ് എന്നീ മെത്രാപ്പോലീത്താമാരും, റവ: സിസ്ററർ സോഫിയയും ആശംസാ പ്രസംഗങ്ങൾ നടത്തുന്നതുമാണ്.

## കശീശ്ശാ പട്ടം നൽകി

ഡീക്കൻ റവ. യു. തോമസിന് ഡിസംബർ 21–ാം തീയതി ചൊവ്വാഴ്ച വാകത്താനം സെൻറ് ജോൺസ് വലിയപള്ളിയിൽവച്ച് കശീശ്ശാ പട്ടം നൽകി. ഡോ: പീലിപ്പോസ് മാർ തെയോഫിലോസ്, ഗീവറുഗീസ് മാർ കൂറിലോസ് എന്നീ മെത്രാപ്പോലീത്തമാർ ശുശ്രൂഷയ്ക്കു നേതൃത്വം വഹിച്ചു.

## ശെമ്മാശ്ശപട്ടം നൽകി

കോട്ടയം– സെമിനാരി വിദ്യാർത്ഥികളായ ജോസ് ചെമ്മൺ, ജോസ് ഐസക്ക് എന്നിവർക്ക് ശെമ്മാശ്ശ പട്ടം നൽകി. ഡിസംബർ 18–ാം തീയതി ശനിയാഴ്ച പഴയ സെമിനാരി ചാപ്പലിൽ നടന്ന ശുശ്രൂഷയിൽ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മുഖ്യ കാർമ്മികത്വം വഹിച്ചു. ഗീവറുഗീസ് മാർ കൂറിലോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, കുറിയാക്കോസ് മാർ ക്ളീമ്മീസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്തമാർ സഹ കാർമ്മികരായിരുന്നു.

**ചന്ദനപ്പള്ളി**– സെൻറ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ഇടവകയിൽ കോയിക്കലേത്തു പടിഞ്ഞാററതിൽ ഷിബു കെ. ബേബിക്ക് ഒക്ടോബർ മാസം 29–ാം തീയതി ചന്ദനപ്പള്ളിയിൽവച്ച് ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും ഗീവർഗീസ് മാർ ഈവാനിയോസ്, കുര്യാക്കോസ് മാർ ക്ളീമീസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നീ തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും യൗപ്പദ്യക്നോ പട്ടം നൽകി.

**ചുനക്കര**– ബസ്സേലിയോസ് ഗ്രീഗോറിയോസ് ഇടവകയിൽ വിളയിൽ വി.ജി. ജോണിന് കൊല്ലം ഭദ്രാസനാധിപൻ നി. വ. ദി. ശ്രീ. മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനി ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനിയുടെ സഹകാർമ്മികത്വത്തിൽ യൗപ്പദ്യക്നോ പട്ടം നൽകി.

**ചെറുവക്കൽ**– സെൻറ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകയിൽ കായത്തെങ്ങിൽ കെ. ജി. ജേക്കബ് പണിക്കർക്ക് തിരുവനന്തപുരം ഭദ്രാസനാധിപൻ ഗീവറുഗീസ് മാർ ദീയസ്കോറോസ് തിരുമനസ്സുകൊണ്ട് യൗപ്പദ്യക്നോ പട്ടം നൽകി.

## ധ്യാനയോഗം നടത്തി

സഭാ മിഷൻ കേന്ദ്രമായ മാവേലിക്കര സെ. പോൾസ് മിഷൻ സെൻററിന്റെ സുവർണ്ണ ജൂബിലി, മിഷൻ ബോർഡ് പ്രസിഡൻറ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാ

പ്പോലീത്തായുടെ 76–ാം ജന്മദിനം എന്നിവയോടനുബന്ധിച്ച് മദ്ധ്യസ്ഥ പ്രാർത്ഥനാദ്ധ്യാനം തിരുവനന്തപുരം സുവിശേഷ സംഘത്തിന്റെ ആഭിമുഖ്യത്തിൽ പാളയം സെ. ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിൽ വച്ച് ഡിസംബർ 11–ാം തീയതി ശനിയാഴ്ച നടത്തി.

## വിശ്രാന്തിഭവൻ

മലങ്കര ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യത്തിൽ പ്രവർത്തിച്ചുവരുന്ന കാരുണ്യാ ഗൈഡൻസ് സെൻററി (MAF, SAF കേന്ദ്രം) നോടനുബന്ധിച്ച് ക്യാൻസർ തുടങ്ങി മാറാരോഗങ്ങൾ പിടിപെട്ട് ആശുപത്രിയിൽ നിന്നും ഉപേക്ഷിക്കപ്പെട്ട ആശയററ രോഗികളെ ഏറെറടുത്ത് മരണപര്യന്തം ശുശ്രൂഷിക്കുവാൻ തിരുവനന്തപുരത്ത് സേവകയായി സ്ഥാപിക്കുന്ന കാരുണ്യാ വിശ്രാന്തിഭവന്റെ ശിലാസ്ഥാപനകർമ്മം ഡിസംബർ 11–ാം തീയതി ശനിയാഴ്ച 2 മണിക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് നിർവഹിച്ചു. ബഹു. കേരള ധനകാര്യ വകുപ്പു മന്ത്രി ശ്രീ. ഉമ്മൻചാണ്ടി സമ്മേളനം ഉദ്ഘാടനം ചെയ്തു.

അതോടൊപ്പം സഭയുടെ ജീവകാരുണ്യപ്രസ്ഥാനങ്ങളായ വിവാഹ സഹായനിധി (MAF) ആതുരസഹായനിധി (SAF) ഹൃദ്രോഗ സഹായനിധി (SHF) എന്നിവകളുടെ വാർഷികവും നടത്തപ്പെട്ടു. പ്രസ്തുത സമ്മേളനത്തിൽ അഭിവന്ദ്യ മെത്രാപ്പോലീത്തൻമാരായ ഗീവറുഗീസ് മാർ ദീയസ്ക്കോറോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ് എന്നിവരും എം. എൽ. എ. മാരായ ശ്രീ. എം. വിജയകുമാർ, ജോസഫ് എം. പുതുശേരി, ശ്രീമതി ശോഭനാ ജോർജ് എന്നിവരും സംബന്ധിച്ചു.

## തിരുവല്ലാ സെൻട്രൽ കൺവൻഷൻ

മലങ്കര ഓർത്തഡോക്സ് സഭ നിരണം ഭദ്രാസനത്തിലെ തിരുവല്ലാ ഈസ്ററ്–വെസ്ററ് ഗ്രൂപ്പുകളിലെ ഇടവകകളുടെ സംയുക്താഭിമുഖ്യത്തിൽ ''തിരുവല്ലാ സെൻട്രൽ കൺവൻഷൻ'' എന്ന പേരിൽ '94 ഫെബ്രുവരി 2 മുതൽ 6 വരെ ഒരു സുവിശേഷയോഗം തിരുവല്ലാ എം.ജി.എം. ഹൈസ്കൂൾ ഗ്രൗണ്ടിൽ നടത്തുന്നതിന് നിരണം ഭദ്രാസനാധിപൻ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ ഇടവക പ്രതിനിധികളുടെ യോഗം തീരുമാനിച്ചു.

പ: കാതോലിക്കാബാവാ, മററു തിരുമേനിമാർ, വിദേശ പ്രതിനിധികൾ, വേദ പണ്ഡിതൻമാർ തുടങ്ങിയവർ സംബന്ധിക്കും. വൈകിട്ട് 6 മുതൽ 8.30 വരെ സുവിശേഷ പ്രസംഗയോഗം നടക്കും. കൂടാതെ മദ്ധ്യസ്ഥ പ്രാർത്ഥനകൾ, പ്രാർത്ഥനാ വലയം, ബോധവൽക്കരണ സെമിനാറുകൾ, കൗൺസിലിംഗ് മുതലായവയും ബാലികാ ബാലൻമാർ, യുവതീയുവാക്കൾ, സുവിശേഷ സംഘാംഗങ്ങൾ എന്നിവരുടെ സമ്മേളനങ്ങളും നടക്കും.

തിരുമേനി രക്ഷാധികാരിയായി 51 അംഗങ്ങളടങ്ങിയ ഒരു കമ്മററിയേയും തെരഞ്ഞെടുത്തു.

## ബൈബിൾ റീഡിംഗ്

### ഫെബ്രുവരി

| | | | |
|---|---|---|---|
| 1. | 119: 33–40 | 16. | 149 |
| 2. | 119: 41–48 | 17. | 140 |
| 3. | 119: 65–72 | | |
| 4. | 119: 97–104 | | മററു പ്രാർത്ഥനകൾ |
| 5. | 119: 145–152 | 18. | ഉൽപ്പത്തി 18:20–23 |
| 6. | 119: 169–176 | 19. | പുറപ്പാട് 32:19–32 |
| 7. | 121 | 20. | ആവ: 32: 1–14 |
| 8. | 130 | 21. | i ശമുവേൽ 2: 1–40 |
| 9. | 136: 1–9, 23–26 | 22. | ii ,, 22: 1–15 |
| 10. | 138 | 23. | i രാജാ 8:22–53 |
| 11. | 139:1–13, 23–24 | 24. | ii ,, 19:14–19 |
| 12. | 142 | 25. | i ദിനവൃ 29:10–19 |
| 13. | 146 | 26. | എസ്രാ 9: 1–15 |
| 14. | 147: 1–9 | 27. | നെഹമ്യ 1: 1–11 |
| 15. | 148 | 28. | ,, 9: 1–38 |

വി. യൂദാശ്ളീഹായുടെ
മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്





ഷെർലി കുര്യൻ. ജിജി വർഗീസ് മറിയാമ്മ മീനടം.





താമസിച്ചതിനു ക്ഷമാപണം
**Omana George, Muscat.**

# ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ചാരിറ്റിഫണ്ട്



കാലംചെയ്ത പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ സ്മരണയ്ക്കായി ഏർപ്പെടുത്തിയ 'ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ചാരിറ്റി ഫണ്ടി'ന്റെ ഉത്ഘാടനം സഭാട്രസ്റ്റി പി. സി. ഏബ്രഹാമിൽനിന്ന് 10000 രൂപാ സ്വീകരിച്ചുകൊണ്ട് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ നിർവ്വഹിച്ചു. ജനുവരി 3–ന് പ. ഗീവറുഗീസ് ദ്വിതീയൻ, പ. ഔഗേൻ പ്രഥമൻ എന്നീ പിതാക്കൻമാരുടെ ഓർമ്മപ്പെരുനാളിനോടനുബന്ധിച്ചാണ് ചാരിറ്റിഫണ്ടിന്റെ ഉദ്ഘാടനം നടന്നത്. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ പേരിൽ ഇങ്ങനെയൊരു സാധുജനസംരക്ഷണ ഫണ്ട് ഉണ്ടായതിൽ പ. ബാവാ ചാരിതാർത്ഥ്യം പ്രകടിപ്പിച്ചു. പ. ഔഗേൻ ബാവായുടെ പേരിലും ഒരു എൻഡോവ്മെൻറ് ആരംഭിക്കണമെന്നും രണ്ടു ഫണ്ടിലേക്കും ഓരോ തുക താൻ സംഭാവന ചെയ്യുന്നതാണെന്നും പ. ബാവാ പ്രസ്താവിച്ചു. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായും എൻഡോവ്മെൻറിന് ആശംസകൾ നേരുകയും 10000 രൂപാ സംഭാവന നൽകുകയും ചെയ്തു.

തെയോഫോറസ് റമ്പാൻ (5000) രൂപാ, ഫാ. റ്റി. ജി. സഖറിയ (5000 രൂപ), ഡോ. ജോർജ് തോമസ് (3000 രൂപാ), മുരട്ടുപോത്തുങ്കൽ ഏബ്രഹാം മാത്യു (10000 രൂപാ), തോമസ് കുതിരവട്ടം, എം. വി. ഏബ്രഹാം, പി. എം. ജോർജ് പൊയ്കയിൽ, പി. പി. മാത്യു, ചെങ്ങന്നൂർ, കെ. സി. ഈപ്പൻ കണ്ടത്തിൽ, റ്റി. എം. മാത്യു മനോരമ എന്നിവർ 1000 രൂപാ വീതവും സംഭാവന ചെയ്തു.

റാസ, ധൂപപ്രാർത്ഥന, കൈമുത്ത്, നേർച്ചവിളമ്പ് എന്നിവയ്ക്കുശേഷം പെരുനാൾ പരിപാടികൾ സമാപിച്ചു.

രണ്ടാം തീയതി വൈകിട്ട് കോടിമതയിൽ എത്തിയ തീർത്ഥാടകരെ ഫീലിപ്പോസ് മാർ യൗസേബിയോസ്, ദ്തോമസ് മാർ അത്താനാസിയോസ്, പൗലൂസ് മാർ പക്കോമിയോസ്, സഭാട്രസ്റ്റി പി. സി. ഏബ്രഹാം, മുൻസിപ്പൽ ചെയർമാൻ എൻ. കെ. പൊതുവാൾ തുടങ്ങിയർ ചേർന്നു സ്വീകരിച്ചു. കോടിമത പടിഞ്ഞാറേക്കര മൈതാനിയിൽ വിശ്രമത്തിനും ലഘുഭക്ഷണത്തിനും ശേഷം രാത്രി 8.30 ഓടെ തീർത്ഥാടകർ ദേവലോകത്ത് കബറിങ്കൽ എത്തി. ധൂപപ്രാർത്ഥനയ്ക്കും ആശീർവാദത്തിനും ശേഷം ഡോ. സാമുവൽ ചന്ദനപ്പള്ളി പ. പിതാക്കന്മാരെ അനുസ്മരിച്ചുകൊണ്ട് പ്രസംഗിച്ചു.

(ഈ ഫണ്ടിലേക്ക് സംഭാവന അയയ്ക്കുന്നവർ **Baselios Geevarghese II Charity Fund** എന്ന പേരിൽ **Account Payee** ചെക്കെഴുതി പ. ബാവാ തിരുമനസിലേക്ക് അയച്ചാൽ മതി.)

3–ാം തീയതി 6.30–ന് നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. 8 30–ന് പ. ബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമ്മേൽ കുർബാന നടത്തപ്പെട്ടു. റാസ, ധൂപപ്രാർത്ഥന, കൈമുത്ത്, നേർച്ചവിളമ്പ് എന്നിവയോടുകൂടെ പെരുനാൾ പരിപാടികൾ അവസാനിച്ചു. വി. കുർബാനമദ്ധ്യേ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി പ്രസംഗിച്ചു. മാർ ദീയസ്ക്കോറോസ്, മാർ ഈവാനിയോസ്, മാർ എപ്പിഫാനിയോസ്, മാർ യൗസേബിയോസ്, മാർ അത്താനാസ്യോസ്, മാർ ക്ലീമ്മീസ്, മാർ കൂറീലോസ്, മാർ പക്കോമിയോസ്, മാർ സേവേറിയോസ് എന്നീ തിരുമേനിമാരും നൂറിൽപരം വൈദികരും വലിയ ഒരു ജനക്കൂട്ടവും പെരുനാളിൽ സംബന്ധിച്ചു. ★

## മാർ തേവോദോസ്യോസ് തിരുമനസിലെ സപ്തതി

ഭിലായ്: കൽക്കട്ടാ ഭദ്രാസനാധിപൻ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ സപ്തതിആഘോഷങ്ങളുടെ ഉത്ഘാടനം ഒക്ടോബർ 9–ാംനു- ഭിലായ് എം. ജി. എം. സീനിയർ സെക്കണ്ടറി സ്ക്കൂളിൽ കൂടിയ പൊതുയോഗത്തിൽവച്ച് നിരണം ഭദ്രാസനാധിപൻ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് നിർവഹിച്ചു. ഭിലായിലെ വിവിധ ക്രൈസ്തവ സഭകളുടെ പ്രതിനിധികൾ, സാമൂഹ്യസംഘടനാപ്രവർത്തകർ തുടങ്ങിയവർ ഹാരാർപ്പണം നടത്തുകയും ആശംസകൾ അർപ്പിക്കുകയും ചെയ്തു. സാധുക്കളായ 70 പേർക്ക് വസ്ത്രദാനം നടത്തി. സാധുക്കൾക്കുവേണ്ടിയുള്ള ഒരു ചാരിറ്റബിൾ ഡിസ്പെൻസറി, തിരുമേനിയുടെ വ്യക്തിത്വം വെളിപ്പെടുത്തുന്ന ഒരു ഗ്രന്ഥം, സപ്തതി മെമ്മോറിയൽ ഹാൾ തുടങ്ങിയ പരിപാടികൾ സപ്തതി വർഷത്തിൽ നടപ്പാക്കാൻ ഉദ്ദേശിക്കുന്നു. ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽ ആശംസാസമ്മേളനങ്ങൾ സംഘടിപ്പിക്കുന്നതാണ്. ★